

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 2 No. 43 THE ONLINE OFFICIAL NEWS BULLETTIN 2019 October 27

സ്ലീബാകാലം | SEASON OF CROSS | ܥܕܢܐ ܕܨܠܝܒܐ

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| ♪7 27 7th Sunday after the Feast of Holy Cross | ♪3 28 | ♪7 29 | ♪3 30 | ♪7 31 | ♪3 1 All Saints Day 9th Enthronment Anniversary of Basalios Marthoma Paulose II | ♪7 2 117th Commemoration of St. Gregorios (Parumala Seminary) 112th Memorial of Kadavil Paulose Mar Athanasios Metropolitan (Aluva Thrikkunathu Seminary) |



പരുമല പെരുന്നാൾ കൊടിയേറ്റ്



## പരിശുദ്ധ പരുമല തിരുമേനി ദൈവഹിതത്തിന് സ്വയം സമർപ്പിച്ച വിശുദ്ധൻ

ദൈവഹിതത്തിന് സ്വയം സമർപ്പിച്ച വിശുദ്ധനായ പരുമല തിരുമേനി നമ്മ യുടെ മൂല്യങ്ങൾ സമൂഹത്തിന് പകർന്നു നൽകിയെന്ന് പരിശുദ്ധ കാതോലിക്കാ ബാവ പറഞ്ഞു. പ. പരുമല തിരുമേനിയുടെ 117-ാം ഓർമ്മപ്പെരുനാൾ തീർത്ഥാടന വാരാഘോഷ പൊതുസമ്മേളനം ഉദ്ഘാടനം ചെയ്ത് പ്രസംഗി ക്കുകയായിരുന്നു അദ്ദേഹം. പ്രാർത്ഥന,നോമ്പ്,നിരന്തരമായ ജാഗരണം എന്നി വയിലൂടെ വിശുദ്ധിയുടെ പടവുകൾ കയറിയ പരുമല തിരുമേനിയുടെ ജീവിതം എക്കാലവും അനുകരണീയമെന്നും പ. ബാവ പറഞ്ഞു.

ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. കേരളാ സർവ്വകലാശാല വൈസ് ചാൻസലർ പ്രൊഫ. ഡോ. വി. പി. മഹാദേവൻപിള്ള മുഖ്യ സന്ദേശം നൽകി. ഫാ.എം.സി. കുര്യാക്കോസ്, ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ എഡിറ്റ് ചെയ്ത പരുമല തിരുമേനി ഗ്രിഗോറിയൻ ദർശനം എന്ന ഗ്രന്ഥം പരിശുദ്ധ കാതോലിക്കാ ബാവ പ്രകാശനം ചെയ്തു.

## മുളന്തുരുത്തി പള്ളി ഓർത്തഡോക്സ് സഭയ്ക്ക്

കൊച്ചി: പള്ളി തർക്കം നിലനിന്നിരുന്ന എറണാകുളം മുളന്തുരുത്തി പള്ളി കേസിൽ ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി വിധി. പള്ളി 1934 ഭരണ ഘടനപ്രകാരം ഭരിക്കണമെന്ന് പള്ളിക്കേസുകൾ കൈകാര്യം ചെയ്യുന്ന കോടതി ഉത്തരവിട്ടു. സഭ പരിശുദ്ധനായ പ്രഖ്യാപിച്ച പരുമല തിരുമേനിയുടെ ഇടവകയാണ് മുളന്തുരുത്തി പള്ളി.



## ഡോ. മാത്യൂസ് മാർ സേവേറിയോസ് പുത്തൻകുരിശ് പള്ളിയിൽ പ്രവേശിച്ചു

കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് പുത്തൻ കുരിശ് സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ പ്രവേശിച്ചു. 1972-ലാണ് അവസാനമായി മലങ്കരസഭയുടെ മെത്രാപ്പോലീത്താമാർ ഈ ദേവാലയത്തിൽ പ്രവേശിച്ചത്. 2011 വരെ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ആരാധന അർപ്പിക്കുവാന് അവസരം ലഭിച്ചിരുന്നു. അന്ന് ജില്ലാ കളക്ടറുടെ ഉത്തരവ് വ്യാജമായി തിരുത്തിയാണ് ഓർത്തഡോക്സ് സഭ യുടെ വിശ്വാസികളെ യാക്കോബായ വിഘടിതവിഭാഗം പുറത്താക്കിയത്. അനു കൂല കോടതി വിധിയെത്തുടർന്ന് കഴിഞ്ഞ ദിവസം മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ദേവാലയം ആരാധനയ്ക്കായി ലഭിച്ചു.

## അക്രമം അഴിച്ചുവിട്ട് കോടതിവിധി നടപ്പാക്കാതിരിക്കുവാൻ നോക്കണ്ട

മലങ്കരസഭാ തർക്കത്തിൽ സുപ്രീംകോടതി വിധി നടപ്പാക്കാതിരിക്കുവാൻ അക്രമം അഴിച്ചുവിടുവാൻ ശ്രമിക്കുന്നതുകൊണ്ടു പ്രയോജനമുണ്ടാവുക യില്ലെന്ന് മലങ്കര ഓർത്തഡോക്സ് സഭ സുന്നഹദോസ് സെക്രട്ടറി യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത. കഴിഞ്ഞദിവസം ഓണക്കൂർ സെഹിയോൻപള്ളിയിൽ വിധിനടപ്പാക്കലുമായി ബന്ധപ്പെട്ട് കോടതി നിയമിച്ച അഡ്വക്കേറ്റ് കമ്മീഷനോടൊപ്പം ചെന്ന ഓർത്തഡോക്സ് വികാരി ഫാ. വിജു ഏലിയാസിനെ മർദ്ദിച്ചവർക്കെതിരെ യാതൊരു നിയമനടപടിയും ഇതുവരെ ഉണ്ടായിട്ടില്ല. അക്രമത്തെ അക്രമം കൊണ്ട് നേരിടാൻ ഓർത്തഡോക്സ് സഭ ഒരിക്കലും മുതിരുകയില്ല. എന്നാൽ ക്ഷമ കാണിക്കുന്നതിനെ കഴിവുകേടായി കണക്കാക്കരുത്. രാജ്യത്ത് ക്രമസമാധാനനില പാലിക്കുവാൻ ചുമതലപ്പെട്ട പോലീസ് അധികാരികൾ ഇതുപോലുള്ള അക്രമങ്ങൾക്കു നേരെ കണ്ണടയ്ക്കുന്നതാണ് ഏറ്റവും ഖേദകരം. അഡ്വക്കേറ്റ് കമ്മീഷന് സംരക്ഷണം നൽകാനെത്തിയ പോലീസുകാരുടെ മുന്നിൽവച്ചാണ് മർദ്ദനം നടന്നത്.

സഭാഭരണഘടന നടപ്പാക്കണമെന്ന് കോടതി വിധിക്കുന്ന പള്ളികളിൽ നിന്നും വ്യാപകമായ മോഷണം നടന്നുകൊണ്ടിരിക്കുകയാണ്. പൗരന്മാരുടെ ജീവനും സ്വത്തിനും സംരക്ഷണം നൽകേണ്ടവർ ഉറക്കം നടിച്ചിരിക്കുകയാണ്. പുതിയപള്ളികൾ പണിത് ആരാധനയാരംഭിക്കുന്നു എന്ന പൊയ്മുഖം കാണിച്ചിട്ട് രാത്രിയിൽ മോഷണം നടത്തുകയാണ് ഒരുവിഭാഗം. പോലീസിന് മുന്നിലൂടെ സാധനസാമഗ്രികൾ കടത്തിക്കൊണ്ടുപോയിട്ടും പ്രതികരിക്കാത്തത് നീതി നിഷേധമാണ്. പള്ളികളികളിൽ നടക്കുന്ന മോഷണങ്ങൾക്കെതിരെയും, ഫാ. വിജു ഏലിയാസിനും മറ്റു വൈദീകർക്കും നേരെ നടക്കുന്ന കയ്യേറ്റത്തിനെതിരെയും സഭയുടെ ശക്തമായ പ്രതിഷേധം അറിയിക്കുന്നു.

ആരാധനാ കലണ്ടർ

# "ഒന്നാമത് ചെന്നു സഹോദരനോട് നിരന്നുകൊള്ളുക; പിന്നെ വന്നു നിന്റെ വഴിപാട് കഴിക്ക" (വി. മത്തായി 5:24)



### ഡോ. ഗീവർഗീസ് മാർ യൂലിയോസ്

വാത്സല്യമുള്ളവരേ,

ദൈവകൃപയാൽ നമ്മുടെ ജീവിതത്തിൽ ഒരു ആരാധനാ വർഷം കൂടെ പൂർത്തിയാക്കുവാൻ അവസരം ലഭിച്ചിരിക്കുന്നു; ദൈവത്തെ സ്തുതിക്കാം.

ആരാധനാവർഷത്തിന്റെ ഏഴാമത്തെയും അവസാനത്തെയും ആയ സ്ലീബാ കാലത്തിന്റെ (യുഗാന്ത്യകാലം) ഏഴാമത്തെയും അവസാനത്തെയും ആഴ്ച യിൽ നാം എത്തുമ്പോൾ നിന്റെ ബാഹ്യമായ യാഗാർപ്പണങ്ങളേക്കാൾ നിന്നിൽ വളരേണ്ടത് സഹോദര സ്നേഹവും സഹോദരനോട് നിരപ്പാകുവാനുള്ള കൃപ യുമാണ് എന്ന് കർത്താവ് പഠിപ്പിക്കുന്നു.

യെശയ്യാ പ്രവാചകൻ തന്റെ പ്രവചനത്തിന്റെ ആരംഭത്തിൽ തന്നെ ആഹ്വാനം ചെയ്യുന്നത് ശ്രദ്ധേയമാണ്. "ഇനി നിങ്ങൾ വ്യർത്ഥമായുള്ള കാഴ്ച കൊണ്ടുവരരുത്; ധൂപം എനിക്ക് വെറുപ്പാകുന്നു; ... നിങ്ങൾ കൈ മലർത്തു മ്പോൾ ഞാൻ എന്റെ കണ്ണ് മറെച്ചു കളയും; നിങ്ങൾ എത്ര തന്നെ പ്രാർത്ഥന കഴിച്ചാലും ഞാൻ കേൾക്കയില്ല; ... നിങ്ങളെ കഴുകി വെടിപ്പാക്കുവിൻ; നിങ്ങ ളുടെ പ്രവൃത്തികളുടെ ദോഷത്തെ എന്റെ കണ്ണിനു മുമ്പിൽ നിന്നു നീക്കിക്ക ളവിൻ; തിന്മ ചെയ്യുന്നതു മതിയാക്കുവിൻ. നന്മ ചെയ്യുവാൻ പഠിപ്പിൻ; ന്യായം അന്വേഷിപ്പിൻ; പീഡിപ്പിക്കുന്നവനെ നേർവഴിക്കാക്കുവിൻ; ..." (1:13-17). ഒരു ആരാധനാവർഷത്തിന്റെ അവസാനത്തിലും പുതിയ വർഷത്തിന്റെ ആരംഭ ത്തിലും നമ്മുടെ കർത്താവ് നമ്മെ നന്മയിലേയ്ക്ക് ആഹ്വാനം ചെയ്യുന്നു.

ഒരു വർഷത്തിന്റെ അവസാനവും പുതു ആരാധനാ വർഷത്തിന്റെ ആരംഭ വുമാകുന്ന ഈ വർഷ സന്ധിയിൽ ആദ്യ പഴയനിയമ വായന പുറപ്പാട് പുസ്തകത്തിൽ നിന്ന് പെസഹാ ആചരണം നടത്തുന്ന ഭാഗമാണ് (12:43-51). വിശുദ്ധിയും ഒരുക്കവും ഏറെ പ്രാധാന്യമുള്ള ഘടകങ്ങളാണെന്ന ഓർമ്മപ്പെ ടുത്തൽ ആണ് ഇവിടെ കാണുന്നത്. ഒപ്പം എന്നെ ശോധന കഴിക്കുന്നവന്റെ മുന്നിൽ ഞാൻ പൊന്നുപോലെ തെളിഞ്ഞു വരുമെന്നും എന്റെ കാലടി അവന്റെ ചുവട് തുടർന്നു ചെല്ലുന്നു; ഞാൻ വിട്ടുമാറാതെ അവന്റെ വഴി പ്രമാണിക്കു ന്നുവെന്നും ഞാൻ അവന്റെ അധരങ്ങളുടെ കല്പന വിട്ടുമാറിയിട്ടില്ല എന്നും അവന്റെ വായിലെ വചനങ്ങളെ എന്റെ ആഹാരത്തേക്കാൾ ഞാൻ സൂക്ഷിക്കു മെന്നുമുള്ള നീതിമാനായ ഈയോബിന്റെ സാക്ഷ്യവും (23:1-12) നാം ധ്യാനി ക്കുന്നു. 'സീയോനേ ഉണരുക, ഉണരുക. നിന്റെ ബലം ധരിച്ചുകൊൾക; വിശുദ്ധ നഗരമായ യരുശലേമേ നിന്റെ അലങ്കാരവസ്ത്രം ധരിച്ചുകൊൾക, നിന്റെ ബന്ധ നങ്ങളെ അഴിച്ചു കളക' എന്ന യെശയ്യാ പ്രവാചകന്റെ പ്രത്യാശാപൂർവ്വമുള്ള ഉണർത്തുപാട്ടും (52:1-15) ശ്രദ്ധിച്ചുകൊണ്ടാണ് വി. ആരാധനയിലേയ്ക്ക് നാം പ്രവേശിക്കുന്നത്. സമാധാനത്തെ ഘോഷിച്ചു നന്മയെ സുവിശേഷിക്കുകയും രക്ഷയെ പ്രസിദ്ധമാക്കുകയും ചെയ്യുന്ന സുവാർത്ത ദൂതന്റെ പ്രതീകമായി യെശയ്യാവ് പ. സഭയെ വീക്ഷിക്കുന്നു. സകല അനീതികളിൽ നിന്നും നിർമ്മ ലീകരിച്ച് വീണ്ടെടുക്കപ്പെട്ട പുത്തൻ യെരുശലേമിന്റെ അനുഭവത്തിൽ പ. സഭ എത്തിനില്ക്കുന്നതാണ് ശക്തമായ ഈ പ്രവചന ഭാഗം.

അപ്പോസ്തോല പ്രവൃത്തികളിൽ നിന്നുള്ള പൊതുവിന്റെ ലേഖന ഭാഗത്ത് വി. ലൂക്കോസ് യെശയ്യാ പ്രവാചകനെ ഉദ്ധരിച്ചുകൊണ്ട് വി. പൗലോസ് ശ്ലീഹാ യുടെ വാക്കുകൾക്ക് ശക്തി പകരുന്നു. പിൻമാറി സ്വയം ഛിദ്രിച്ചുപോകുന്ന ഇസ്രായേലിനു പകരം ദൈവവചനം ശ്രവിക്കുന്ന ജാതികളിൽ നിന്നും പുതിയ ഇസ്രായേലാകുന്ന സഭ രക്ഷയുടെ ദൂതുമായി കടന്നുവന്ന് ദൈവരാജ്യത്തിന്റെ യഥാർത്ഥ അനുഭവം ലോകത്തിന് നൽകുന്നു (28:25-30). അന്യായം ചെയ്യു ന്നവർ ദൈവരാജ്യം അവകാശമാക്കുകയില്ല എന്നും ആകയാൽ യേശുക്രിസ്തു വിന്റെ നാമത്തിൽ നമ്മുടെ ദൈവത്തിന്റെ ആത്മാവിനാൽ കഴുകി ശുദ്ധീകര ണവും നീതീകരണവും പ്രാപിക്കുന്ന അനുഭവമാണ് വി. സഭ എന്ന് വി. പൗലോസ് ശ്ലീഹായും സാക്ഷിക്കുന്നു (1 കൊരി. 6:9-11).

സന്ധ്യാനമസ്ക്കാരത്തിലെ ഏവൻഗേല്യോൻ "ആശ്വസിക്കുക, തിന്നുക, കുടിക്ക, ആനന്ദിക്ക" എന്ന പ്രമാണക്കാരനായ അല്പബുദ്ധിയായ ധനവാനെ ക്കുറിച്ചുള്ള കർത്താവിന്റെ പഠിപ്പിക്കലാണ്. "മൂഢാ, ഈ രാത്രിയിൽ നിന്റെ പ്രാണനെ നിന്നോടു ചോദിച്ചാൽ നീ ഒരുക്കി വച്ചത് ആർക്കാകും എന്ന് സ്രഷ്ടാവ് സൃഷ്ടിയോട് ചോദിക്കുന്ന ഈ ഭാഗം ഏറെ ചിന്തനീയമാണ് (വി. ലൂക്കോസ് 12:13-21). ദൈവത്തെ അറിയാതെ ജീവിക്കുന്ന വ്യക്തികളും കുടും ബങ്ങളും സമൂഹവും സ്വയം ഛിദ്രിച്ചുപോകുമെന്ന് പ്രഭാതത്തിലെ വായന യിലും കർത്താവ് പറയുന്നതായി കാണുന്നു (വി. ലൂക്കോസ് 12:49-59).

ചുരുക്കത്തിൽ ആരാധനാവർഷത്തിന്റെ അവസാന ആഴ്ചയിൽ ദൈവത്തെ അറിയാതെയും നന്മപ്രവൃത്തിക്കാതെയുമുള്ള മനുഷ്യജീവന്റെ നിരർത്ഥക തയെ കുറിച്ചുള്ള കൃത്യമായ ബോധ്യമാണ് നൽകപ്പെടുന്നത്. ഒപ്പം ദൈവത്തെ അറിഞ്ഞ് നന്മയിൽ വളരുന്നവർക്കോ ഈ ലോക ജീവിതത്തിനപ്പുറത്തേയ്ക്ക് നിത്യതയുടെ പ്രത്യാശയും ദൈവരാജ്യ വാഗ്ദാനവും സാധ്യമാവുന്നു.

വാത്സല്യമുള്ളവരേ,

കഴിഞ്ഞ ആരാധനാവർഷത്തിൽ മിക്കവാറും ആഴ്ചകളിൽ ആ ആഴ്ചക ളിലെ ദിവസങ്ങളിൽ വരുന്ന പെരുന്നാളുകൾ, സഭാ കലണ്ടറിലെ പ്രത്യേക വിഷയങ്ങൾ, കാലങ്ങൾ എന്നിവയെ അധികരിച്ചുകൊണ്ട് കുറെ കാര്യങ്ങൾ എഴുതുവാൻ ശ്രമിച്ചു. ആയത് ഇത്രത്തോളം പൂർത്തീകരിക്കുവാൻ ഇടയായ തിൽ ദൈവത്തെ സ്തുതിക്കുന്നു. 'മലങ്കരസഭ ഓൺലൈൻ വീക്ക്ലി ന്യൂസ് ബുള്ളറ്റിൻ' പ്രധാനമായും കേന്ദ്രീകരിക്കുന്നത് വായനക്കാരായ വിശ്വാസി കൾക്ക് സഭാജീവിതം ഹൃദ്യമായി നയിക്കുവാനുള്ള വിഭവങ്ങളിലാണ് എന്ന് അറിയാമല്ലോ. തുടർ ലക്കങ്ങളിലും നല്ല പംക്തികളും പഠനങ്ങളും ലേഖന ങ്ങളുമെല്ലാം ഉണ്ടാകണം എന്ന് ആഗ്രഹിക്കുന്നു.

പതിനായിരക്കണക്കിന് വായനക്കാർ ലോകത്തിന്റെ വിവിധ കോണുകളി ലിരുന്ന് ഓൺലൈൻ ന്യൂസ് ബുള്ളറ്റിൻ വായിക്കുകയും അത് അവർക്ക് സഭാ ജീവിതം അർത്ഥവത്തായി നയിക്കുവാൻ ഉപയോഗപ്പെടുകയും ചെയ്യുന്നുണ്ട് എന്ന് അറിയിക്കാറുണ്ട്. ഓൺലൈൻ ന്യൂസ് ബുള്ളറ്റിൻ പ്രവർത്തകർക്ക് ഏറ്റവും സന്തോഷം നൽകുന്നതാണ് ഇക്കാര്യം എന്ന് പ്രത്യേകം പറയേണ്ട തില്ലല്ലോ. നിങ്ങൾ വായിക്കുകയും മറ്റുള്ളവർക്കു കൂടെ ഫോർവേർഡ് ചെയ്യു കയും അവരെയും സഭാജീവിതം അർത്ഥപൂർണ്ണമായി നയിക്കുവാൻ സഹാ യിക്കുകയും ചെയ്യണമേ എന്ന് നിങ്ങളുടെ സ്നേഹത്തോട് അറിയിക്കുന്നു.

വീണ്ടും പ്രിയമുള്ളവരേ,

പ. സഭയുടെ ആരാധനാസംവത്സരം വിശ്വാസികൾക്ക് മനസ്സിലായി ആരാ ധനയിൽ പങ്കെടുക്കുക എന്ന ലക്ഷ്യത്തോടെ അഹമ്മദാബാദ് മെത്രാസന ത്തിന്റെ ആഭിമുഖ്യത്തിൽ നമ്മുടെ പ്രധാന ചുമതലയിൽ കഴിഞ്ഞ കുറെ വർഷ ങ്ങളായി ആരാധനാ - വാർഷിക കലണ്ടർ പ്രസിദ്ധീകരിച്ചു വരുന്നത് അറിയാ മല്ലൊ. ഈ വർഷവും ആയത് പ്രസിദ്ധീകരിക്കുവാൻ ഇടയായതിൽ സന്തോ ഷിക്കുന്നു. അടുത്ത ആഴ്ച മുതൽ (കൂദോസ് ഈത്തോ ഞായർ) പുതിയ കലണ്ടർ ആരംഭിക്കുന്നുവെന്നതിനാൽ ആയത് വാങ്ങി ഭവനങ്ങളിൽ ഉപയോ ഗിച്ച് നമ്മുടെ ആരാധനാ ജീവിതം ക്രമമായി മുന്നോട്ടു നയിക്കുവാൻ നിങ്ങ ളുടെ സ്നേഹത്തോട് നാം നിർദ്ദേശിക്കുന്നു. മലങ്കരസഭയിലെ എല്ലാ ബുക് ഷോപ്പുകളിലും നമ്മുടെ അഹമ്മദാബാദ്, കുന്നംകുളം മെത്രാസന അരമനക ളിലും കോപ്പികൾ ലഭ്യമായിരിക്കും.

പ്രിയമുള്ളവരേ,

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര വ്യാപാരനാളുകളിൽ അവനെ തോല്പിക്കുവാനും അശക്തനാക്കുവാനും ശ്രമിച്ചുകൊണ്ട് ശത്രുവായ സാത്താൻ സദാ പ്രവർത്തിച്ചുകൊണ്ടിരുന്നുവെന്ന് നമുക്ക് അറിയാമല്ലോ. അതുകൊണ്ടു തന്നെ തന്റെ പ. സഭയെയും ഉപദ്രവിക്കുവാനും തോല്പിക്കുവാനും അതിന്റെ സന്താനങ്ങളെ ചിതറിക്കുവാനും ഛിദ്രങ്ങൾ ഉണ്ടാക്കുവാനും അവൻ എപ്പോഴും ശ്രമിച്ചുകൊണ്ടിരിക്കും എന്നും നാം മനസ്സിലാക്കണം. പിതാക്കന്മാർ ഇക്കാര്യം വ്യക്തമായി നമ്മെ പഠിപ്പിക്കുന്നുണ്ടല്ലോ. എന്നാൽ നമ്മുടെ കർത്താവ് അനുഷ്ഠിച്ചതുപോലെ കഠിനമായ നോമ്പും ഉപവാസവും ശ്രദ്ധയോടു കൂടിയ പ്രാർത്ഥനയും സാത്താന്യ ശക്തികളെ ഇല്ലാതാക്കും. ഈ തത്ത്വം നമ്മുടെ ജീവിതങ്ങളിലും പ്രാവർത്തികമാക്കണം.

അനീതിയോട് സമരസപ്പെടാതെയും എന്നാൽ അക്രമ മാർഗ്ഗങ്ങൾ തീർത്തും ഉപേക്ഷിച്ചുകൊണ്ടും പ്രാർത്ഥനാപൂർവ്വം സഹനസമരങ്ങൾ നടത്തി മലങ്കരസഭയുടെ പൂർണ്ണ സ്വാതന്ത്ര്യത്തിനും അതിൽ ഉണ്ടാകുന്ന സർവ്വ വിഭാഗീയതകളെയും ഉച്ചാടനം ചെയ്യുന്നതിനുമായി നാം പ്രവർത്തിക്കേണ്ടിയിരിക്കുന്നു. തളരുവാനോ, നിരാശപ്പെടുവാനോ ഇടയാകാതെ പ. മാർത്തോമ്മാ ശ്ലീഹാ നമുക്ക് നൽകിയ വിശ്വാസ തിരിനാളം അണയാതെ സൂക്ഷിപ്പാനും തലമുറകളിലേയ്ക്ക് പകരുവാനും നമുക്ക് ഇടയാകണം. പ. ബാവാ തിരുമേനിയോടൊപ്പം നീതിക്കും നിയമവാഴ്ചയ്ക്കും വേണ്ടിയുള്ള മലങ്കരസഭയുടെ സഹനസമരത്തിൽ നമുക്ക് കൈകോർത്ത് മുന്നോട്ടു പോകാം.

ദൈവം അനുഗ്രഹിക്കട്ടെ.





## നൂഹ്റോ 2019

അഹമ്മദാബാദ് ഭദ്രാസന സൺഡേസ്കൂൾ വാർഷിക കോൺഫറൻസ് 'നൂഹ്റോ 2019' ഉദൈപൂർ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് വലിയപള്ളിയിൽ വെച്ച് ഇടവക മെത്രാപ്പോലീത്ത ഡോ. ഗീവർഗീസ് മാർ യൂലിയോസിന്റെ നേതൃത്വത്തിൽ നടന്നു.





## ചരിത്രത്തിൽ നിന്നും

### കുരിശുംതൊട്ടി

കോട്ടയം കാതോലിക്കേററ് അരമനച്ചാപ്പൽ വകയായി കഞ്ഞിക്കുഴി കവലയിൽ ഒരു കുരിശുംതൊട്ടി സ്ഥാപിച്ചിരിക്കുന്നു. കുരിശുംതൊട്ടിക്കുള്ള സ്ഥലം പുന്നാപറമ്പിൽ ശ്രീമതി മറിയാമ്മ കുര്യൻ ദാനം ചെയ്തതാണ്.

Source: Church Weekly, 1956 Sept. 16, p. 10



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സഭാപിതാക്കന്മാർ

# പരുമല തിരുമേനിയുടെ ദളിത് ദർശനം

## ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

കേരളത്തിന്റെ സമഗ്രമായ നവോത്ഥാന ഘട്ടം ആരംഭിക്കുന്നത് പത്തൊമ്പതാം നൂറ്റാണ്ടിലാണ്. മിഷനറി പ്രവർത്തനങ്ങൾ, ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രചാരം, പത്രപ്രവർത്തനം എന്നിവ സാമൂഹിക നവോത്ഥാന പ്രക്രിയയ്ക്ക് അടിത്തറയിട്ടു. കേരളം മുഴുവൻ പരിവർത്തനത്തിന്റെ കൊടുങ്കാറ്റ് ശക്തമായ കാലഘട്ടമാണിത്. 19 -ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം സാമൂഹിക - വിദ്യാഭ്യാസ - മത രംഗങ്ങളിൽ സമ്പൂർണ്ണമായ നവോത്ഥാനം ആരംഭിച്ചു. ഈ കാലഘട്ടമാണ് പരുമല ഗീവറുഗീസ് മാർ ഗ്രീഗോറിയോസിന്റെ (1848 - 1902) കർമ്മകാണ്ഡം.

കേരളത്തിന്റെ സാമൂഹിക നവോത്ഥാന പ്രക്രിയയിൽ വിപ്ലവകരമായ പരിവർത്തനത്തിന് അടിത്തറയിട്ട മഹാത്മാവാണ് പരുമല തിരുമേനി. സാമൂഹിക പരിഷ്കർത്താവ്, വിദ്യാഭ്യാസ പ്രവർത്തകൻ എന്നിങ്ങനെ വിശേഷിപ്പിക്കാവുന്ന പരുമല തിരുമേനിയുടെ സാമൂഹിക ദർശനങ്ങൾ വിമോചന കാഴ്ചപ്പാടുകളിൽ അധിഷ്ഠിതമാണ്. 19 -ാം നൂറ്റാണ്ടിന്റെ അന്ത്യ ദശകങ്ങളിൽ വിവിധങ്ങളായ സാമൂഹിക അധഃസ്ഥിതത്വം ശക്തിപ്പെട്ടിരുന്നു. അവയിൽ ഏറ്റവും പ്രധാനമായിരുന്നു ദളിത് വിഭാഗങ്ങളുടെ പീഡനവും സാമൂഹിക അസമത്വങ്ങളും. ദളിത് ജനതയുടെ വിമോചനത്തിന് പരുമല തിരുമേനി ശക്തമായി പോരാടി. അപമാനവികരും അവകാശരഹിതരും തിരസ്കൃതരുമായ ജനതയുടെ വിമോചനം യാഥാർത്ഥ്യമാക്കപ്പെടണമെന്ന് പരുമല തിരുമേനി ആഗ്രഹിച്ചു. അതിനായി നിരവധി കർമ്മപദ്ധതികൾക്ക് രൂപരേഖ നൽകി. കേരളത്തിൽ ദളിത് ജനതയുടെ വിമോചനത്തിന് മുഴങ്ങിയ ആദ്യ ശബ്ദമായിരുന്നു പരുമല തിരുമേനിയുടേത്. സ്വാതന്ത്ര്യം, സമത്വം, മനുഷ്യ സാഹോദര്യം എന്നിവയിൽ കേന്ദ്രീകൃതമായ സമീപനമായിരുന്നു അത്. പരുമല തിരുമേനി ദളിത് ജനതയുടെ സമഗ്രമായ വിമോചനത്തിന് പ്രേരിപ്പിക്കുകയും അവരെ ശക്തീകരിക്കുകയും ചെയ്തു. കേരളത്തിലെ ദളിത് വിമോചന പ്രക്രിയയുടെ പ്രാരംഭം പരുമല തിരുമേനിയിലാണ്. ശ്രീനാരായണ ഗുരു (1856 - 1928), അയ്യങ്കാളി (1863 - 1941) എന്നിവർ ദളിത് വിമോചന പോരാട്ടം ആരംഭിക്കുന്നതിന് വളരെക്കാലം മുമ്പെ പരുമല തിരുമേനി ദളിത് വിമോചനം സാക്ഷാത്കരിക്കുന്നതിനായി കഠിനമായി യത്നിക്കുകയും ബഹുജനങ്ങളെ പ്രബോധിപ്പിക്കുകയും ചെയ്തു.

എറണാകുളം ജില്ലയിൽ മുളന്തുരുത്തിയിൽ നിന്നും പരുമല വരെയുള്ള 28 വർഷങ്ങൾ പരുമല മാർ ഗ്രിഗോറിയോസിന്റെ ജീവിതത്തിലെ ഒന്നാം ഘട്ടമാണ് (1848 - 1877). വ്രത വിശുദ്ധിയിൽ യുവത്വം നിറഞ്ഞ തേജസ്സിയായ ബ്രഹ്മജ്ഞാനിയായി പരുമലയിൽ എത്തി പ്രവർത്തനം ആരംഭിച്ചതുമുതൽ ഊർശ്ലേം യാത്ര വരെയുള്ള കാലം രണ്ടാം ഘട്ടമാണ് (1877 - 1895). പരുമല തിരുമേനിയുടെ ജീവിതത്തിലെ ഏറ്റവും പ്രകാശപൂർണ്ണമായ മൂന്നാംഘട്ടം (1895 - 1902) ഊർശ്ലേമിൽ നിന്നും എത്തിയതിനു ശേഷമുള്ള ഏഴു വർഷങ്ങളാണ്.

പരുമല തിരുമേനിയുടെ കാലഘട്ടത്തിൽ ദലിതർ ജാതീയ പേരുകളിലാണ് അറിയപ്പെട്ടത്. പുലയർ, പറയർ, കുറവർ എന്നീ താഴ്ന്ന ജാതിക്കാർ കൂടുതൽ അവശത അനുഭവിക്കുകയും പീഡിപ്പിക്കപ്പെടുകയും ചെയ്തു. നിരന്തരമായ അവഗണനയും അവഹേളനവും സഹിക്കേണ്ടി വന്നു. അക്കാലത്ത് മിഷനറിമാർ വിവിധ പ്രവർത്തനങ്ങൾ നടത്തിയെങ്കിലും ദലിതരിൽ വേണ്ടത്ര ശ്രദ്ധ കേന്ദ്രീകരിച്ചില്ല. സാമൂഹിക നവോത്ഥാനത്തിന്റെ പ്രതിഫലനങ്ങൾ അധീശ വർഗ്ഗങ്ങളിലുണ്ടായപ്പോൾ ദലിതർക്ക് സാമൂഹികസ്ഥാനം നിഷേധിക്കപ്പെടുന്നതിലും അധികാര - വിഭവങ്ങളിലുള്ള അവകാശവും നിയന്ത്രണവും നഷ്ടപ്പെടുന്നതും കൂടുതൽ ശക്തി പ്രാപിച്ചു.

ഈ സാഹചര്യത്തിലാണ് പരുമല തിരുമേനിയുടെ പ്രവാചക ശബ്ദം ദലിത് വിമോചനത്തിനായി ഉയർന്നത്. ഊർശ്ലേം സന്ദർശിച്ച് തിരിച്ചെത്തിയതിനു ശേഷമുള്ള ഏഴു വർഷങ്ങളാണ് (1895 - 1902) ദലിത് ജനതയുടെ സമഗ്രമായ വിമോചനം ലക്ഷ്യമാക്കിയുള്ള പ്രവർത്തന സരണികൾ ആരംഭിക്കുന്നത്.

ദലിത് വിഭാഗങ്ങളുടെ വിമോചനം, ഇംഗ്ലീഷ് വിദ്യാഭ്യാസം, ആദ്ധ്യാത്മിക നവീകരണം എന്നിവ ഭക്തവചനം എന്ന പ്രഭാഷണത്തിൽ വ്യക്തമാക്കുന്നു.



**ഓർമ്മ നവംബർ 2-ന്**
**പരുമല സെമിനാരിയിൽ**

സാമൂഹിക ജീവിതത്തിന്റെ സമഗ്രമായ വിമോചനം ലക്ഷ്യമാക്കിയുള്ള പ്രവാചക ശബ്ദമാണിത്. കേരളത്തിലെ ദലിത് വിഭാഗങ്ങളുടെ സമഗ്രവിമോചനത്തിനായുള്ള ആദ്യത്തെ ഉജ്ജ്വലമായ പ്രഭാഷണമാണ് 'ഭക്തവചനം.' സമൂഹത്തിൽ ചവിട്ടിയരയ്ക്കപ്പെട്ട, മുറിയ്ക്കപ്പെട്ട, ശിഥിലീകരിക്കപ്പെട്ട ജനതയുടെ ഉയിർത്തെഴുന്നേൽപ്പിനെക്കുറിച്ചുള്ള വലിയ ദർശനമാണിത്. ഈ പ്രഭാഷണം വായിക്കുമ്പോൾ ഒരു നൂറ്റാണ്ടിനു മുമ്പുള്ള പരുമല തിരുമേനിയുടെ ശബ്ദം നേരിട്ടു കേൾക്കുന്നതിനും പരുമല തിരുമേനിയുടെ ആത്മാവിലേക്ക് ഉയരുന്നതിനും സഹായിക്കുന്നു.

1895 ൽ നടത്തിയ 'ഭക്തവചനം' എന്ന പ്രഭാഷണത്തിൽ പരുമല തിരുമേനിയുടെ ദലിത് ദർശനം വ്യക്തമാക്കുന്നു: 'താഴ്ന്ന ജാതിക്കാരെന്നു പറഞ്ഞുവരുന്ന പുലയർ മുതലായവർക്കു രാജ പാതയിൽ സഞ്ചാരമോ സമസൃഷ്ടങ്ങളോടുള്ള അടുപ്പമോ സാദ്ധ്യമല്ലാതെയാണ് ഇരിക്കുന്നത്. ഈ സാധുക്കൾക്ക് സത്യമായ ദൈവവിശ്വാസം ഉണ്ടാകേണ്ടതും അവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും അവർക്ക് അറിവുണ്ടാക്കി കൊടുത്ത് അവരെ പാപങ്ങളിൽ നിന്നും കുറ്റങ്ങളിൽ നിന്നും രക്ഷിക്കേണ്ടതും നമ്മുടെ മുഖ്യമായ കർത്തവ്യമാകുന്നു.'

സാമൂഹിക നവോത്ഥാനത്തിന്റെയും ദലിത് വിമോചക ദർശനത്തിന്റെയും പ്രതിധ്വനി ഇതിൽ വളരെ ശക്തമാണ്. ദലിതരുടെ വികസന - വിമോചന

പ്രക്രിയ സമൂഹത്തിന്റെ സമഗ്രമായ വികസനത്തിന് അനിവാര്യമാണെന്ന് പരുമല തിരുമേനി വിഭാവനം ചെയ്തിരുന്നു. ദലിത് ജനതയുടെ സ്വത്വത്തെ അംഗീകരിക്കുകയും ദലിതരുടെ സമഗ്രമായ വിമോചനത്തിനായി പോരാടുകയും ചെയ്തു പരുമല മാർ ഗ്രീഗോറിയോസ്.

പരുമല മാർ ഗ്രീഗോറിയോസിന്റെ പ്രവർത്തന സരണികളിൽ മുഖ്യമായും എത്തിയത് പുലയർ, പറയർ, കുറവർ തുടങ്ങിയ ദലിത് വിഭാഗങ്ങളാണ്. ദലിത് ജനതയുടെ സ്വത്വത്തെ അംഗീകരിക്കുകയും പുത്തൻ ഉണർവ്വു പകരുകയും ചെയ്ത പരുമല തിരുമേനി ദലിത് വിമോചനം സഭയുടെ മുഖ്യ ദൗത്യമായി പ്രഖ്യാപിച്ചു. ദലിത് ജനതയ്ക്ക് സാമ്പത്തിക ഭദ്രത, വിദ്യാഭ്യാസം, സാമൂഹിക അംഗീകാരം എന്നിവ നൽകണമെന്ന് അദ്ദേഹം നിഷ്ക്കർഷിച്ചു. ജാതി വ്യവസ്ഥയുടെ അടിസ്ഥാനത്തിൽ സമൂഹത്തെ ഉച്ചനീചത്വപ്പെടുത്തരുതെന്നും അർത്ഥരഹിത നിയമങ്ങളും ആചാരങ്ങളും മനുഷ്യവർഗ്ഗത്തിന്റെ സ്വാതന്ത്ര്യം ഹനിക്കരുതെന്നും എല്ലാവർക്കും സാമൂഹികനീതി ലഭ്യമാക്കണമെന്നും പരുമല തിരുമേനി ആഗ്രഹിച്ചിരുന്നു.

മനുഷ്യന്റെ മഹത്വം, സാമൂഹിക സ്വാതന്ത്ര്യം, സാമൂഹിക നീതി എന്നീ ക്രിസ്തീയ മൂല്യങ്ങളിൽ അധിഷ്ഠിതമായ സാമൂഹ്യദർശനം പരുമല തിരുമേനിയിൽ ശക്തിപ്പെട്ടു. ദലിത് വിഭാഗങ്ങളുടെ മേൽ അധീശത്വം പുലർ ത്തുന്ന എല്ലാ വിരുദ്ധതകളും പൊളിച്ചെഴുതുവാനും സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് മർദ്ദിത വിഭാഗങ്ങളെ ഉയർത്തുവാനും അദ്ദേഹം ശ്രമിച്ചു. സ്വന്തം സമുദായാംഗങ്ങളിൽ നിന്നും നിരവധി എതിർപ്പുകളുണ്ടായെങ്കിലും പരുമലതിരുമേനി സാമൂഹ്യ നവോത്ഥാനപ്രക്രിയയിൽ ഉറച്ചു നിന്നു. ദലിതരുടെ വിമോചനത്തിനായി ധീരമായി പരുമല തിരുമേനി പൊരുതി.

പരുമല തിരുമേനിയുടെ ദലിത് പാഠങ്ങളിൽ ഏറ്റവും പ്രാധാന്യമുള്ളത് ദലിത് വിഭാഗങ്ങളോട് താദാത്മ്യപ്പെടുന്നതാണ്. ജാതി വ്യവസ്ഥയിലെ ജീർണ്ണത ശക്തിപ്പെട്ടിരുന്ന കാലത്ത് പരുമല തിരുമേനി ദലിത് ജനതയുടെ വികാര വിചാരങ്ങളിൽ താദാത്മ്യപ്പെടുവാൻ തക്കവണ്ണം അവരുടെ ഗ്രാമങ്ങളിലേക്ക് ചെന്നു. ദലിത് ഭവനങ്ങൾ സന്ദർശിച്ചു. വർത്തമാനം പറഞ്ഞു. അവരോട് ഒപ്പം ഭക്ഷണം കഴിച്ചു. അവരുടെ മേൽ കൈവെച്ച് പ്രാർത്ഥിച്ചു. തിരസ്ക്കാരവും അവഹേളനവും അനുഭവിച്ചറിഞ്ഞ ദലിത് കൂട്ടങ്ങൾ സ്നേഹത്തിന്റെ സ്പർശനം തിരിച്ചറിഞ്ഞു.

ദലിത് വിമോചന ദർശനം പരുമല തിരുമേനി രൂപപ്പെടുത്തിയത് വ്യക്തിബന്ധത്തിലും സ്നേഹ പ്രകടനത്തിലൂടെയുമാണ്. ദലിതരുമായി താദാത്മ്യം പ്രാപിക്കുവാൻ കഴിഞ്ഞതാണ് പരുമല തിരുമേനിയുടെ ദളിത് ദർശനത്തിന്റെ അടിസ്ഥാനം. പരുമല തിരുമേനിയുടെ സ്വകാര്യ കത്തുകളിൽ ദലിത് വിഭാഗത്തിൽപ്പെട്ടവർക്ക് എഴുതിയ നിരവധി കത്തുകളും സ്വകാര്യ കല്പനകളും കണ്ടെത്തിയിട്ടുണ്ട്.

പരുമല തിരുമേനിയുടെ വിദ്യാഭ്യാസ ദർശനത്തിൽ ജാതീയ വേർതിരിവുകളില്ല. 'എല്ലാവർക്കും വിദ്യാഭ്യാസം' എന്നതായിരുന്നു ലക്ഷ്യം. ദലിതർക്കും വിദ്യാഭ്യാസം നൽകേണ്ടതിന്റെ ആവശ്യകത തറപ്പിച്ചു വ്യക്തമാക്കുന്നു:

മുളന്തുരുത്തി, കുന്നംകുളം, നിരണം, തിരുവല്ല, തുമ്പൺ തുടങ്ങിയ സ്ഥലങ്ങളിൽ പരുമല തിരുമേനി സ്ഥാപിച്ച വിദ്യാഭ്യാസ കേന്ദ്രങ്ങളിൽ ജാതീയ വേർകൃത്യങ്ങൾ അനുവദിച്ചിരുന്നില്ല. ജാതിഭേദമെന്യെ വിദ്യാർത്ഥികൾക്ക് പ്രവേശനവും ദലിത് വിഭാഗത്തിൽപ്പെട്ടവർക്ക് പ്രത്യേകം പ്രോത്സാഹനങ്ങളും നൽകിയിരുന്നു.

ദലിത് വിഭാഗങ്ങൾക്കായി ആദ്യം സ്കൂളുകൾ പണിയുന്നതിലും പിന്നീട് ആരാധനാലയങ്ങൾ നിർമ്മിക്കുന്നതിനും പരുമല തിരുമേനി ശ്രദ്ധിച്ചു. ദലിത് വിഭാഗത്തിൽപ്പെട്ടവർക്ക് പരുമല തിരുമേനി നേരിട്ട് കല്പനകൾ അയച്ചിരുന്നതിന്റെ സൂചനകളും ലഭ്യമാണ്.

സാമൂഹിക - സാംസ്കാരിക നവോത്ഥാനത്തിനും ദലിത് ജനതയുടെ വിമോചനത്തിനും ശക്തമായി പോരാടിയ ക്രാന്തദർശിയായിരുന്നു പരുമല തിരുമേനി. സാമൂഹിക ജീവിതത്തെ ഗ്രസിച്ച അന്ധവിശ്വാസങ്ങൾക്കും അനാചാരങ്ങൾക്കും എതിരെ നാവും തൂലികയും ഒരു പോലെ പ്രയോഗിക്കുകയും സാമൂഹിക ജീർണ്ണതകൾക്കെതിരെ ശക്തമായി പ്രതികരിക്കുകയും ചെയ്തു. പ്രഭാഷണങ്ങളിലും എഴുത്തുകളിലും സ്വകാര്യ ലേഖനങ്ങളിലും കല്പനകളിലും ദലിത് ജനതയുടെ വിമോചനം ലക്ഷ്യമാക്കുന്ന ചിന്താധാരകൾ കണ്ടെത്തുവാൻ കഴിയും.

മനുഷ്യസമൂഹത്തെ സാമൂഹിക അടിമത്ത്വത്തിൽ നിന്നും വിമോചിപ്പിക്കുക എന്നതായിരുന്നു ആത്യന്തികലക്ഷ്യം. വിശ്വാസാചാരങ്ങളിൽ ഓർത്തഡോക്സും സാമൂഹ്യദർശനത്തിൽ ഉത്പതിഷ്ണുവുമായിരുന്നു പരുമല തിരുമേനി. ജാതീയ വിവേചനം സമൂഹമനസ്സിൽ നിന്നും അകറ്റുവാൻ അദ്ദേഹം കഠിനമായി പ്രബോധിപ്പിച്ചു. ആദ്ധ്യാത്മിക നവോത്ഥാനത്തിൽ കൂടി മനുഷ്യന്റെ സ്വാതന്ത്ര്യവും ജീവിതവിശുദ്ധിയും പരിപാലിക്കപ്പെടണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. ഒരു ഇടയ ലേഖനത്തിൽ എഴുതി: 'നിങ്ങളുടെ സകല നടത്തകളിലും അനുസരണത്തെ പ്രാപിക്കുക. തിരിച്ചറിഞ്ഞു നന്മയെ സ്നേഹിക്കുക, തിന്മയെ തള്ളിക്കളയുക. മടിയെ ദൂരെ എറിഞ്ഞു കളഞ്ഞു രാവും പകലും നല്ല വേലകൾക്കായി ഉത്സാഹിക്ക.

സമൂഹത്തിലെ ജാതീയ വേർതിരിവുകളെ എതിർത്ത് സ്നേഹത്തിന്റെ സുഗന്ധവും വിശുദ്ധിയുടെ പരിമളവുമായി നന്മയുടെ പ്രേക്ഷിതദൗത്യം ഏറ്റെടുത്തു. സമൂഹത്തിന്റെ ചലനങ്ങൾ തിരിച്ചറിഞ്ഞ യോഗിവര്യനായിരുന്നു തിരുമേനി. ദലിത് സമൂഹത്തെ മനസ്സിലാക്കിയ മഹാപ്രതിഭയായിരുന്നു അദ്ദേഹം. വീടുകളിൽ കുടം നൽകി ധർമ്മശേഖരം നടത്തി ദലിത് വിഭാഗക്കാർക്കായി വിവിധ സഹായ പദ്ധതികൾ ആവിഷ്കരിച്ചു. അക്ഷരാർത്ഥത്തിൽ പരുമല തിരുമേനി ആദ്ധ്യാത്മിക - സാമൂഹികരംഗത്തെ ക്രാന്തദർശിയും വിപ്ലവകാരിയും ആയിരുന്നു.

കേരളത്തിലെ ദലിത് വിഭാഗങ്ങളുടെ വിമോചന ചരിത്രത്തിലെ ആദ്യ നായകൻ പരുമല മാർ ഗ്രിഗോറിയോസാണ്. പീഡനം, ചൂഷണം, അടിച്ചമർത്തൽ തുടങ്ങി നിരവധി പ്രശ്നങ്ങളോട് ക്രിയാത്മകമായി പ്രതികരിച്ചു. ഒരു നൂറ്റാണ്ടിനു മുമ്പ് ജാതീയ പ്രശ്നങ്ങൾ നിലനിന്നപ്പോൾ പരുമല തിരുമേനി സമൂഹത്തിലേക്കിറങ്ങി സ്നേഹത്തിന്റെ സ്പർശം പകർന്നു.

ബഹുമുഖ വ്യക്തിത്വം നിറഞ്ഞുനിന്ന ചൈതന്യമായിരുന്നു, പരുമല തിരുമേനി. ഒരു സമയം വിശുദ്ധിയുടെ അത്യുന്നതിയിലേക്കും സാമൂഹിക ജീവിതത്തിന്റെ യാഥാർത്ഥ്യങ്ങളിലേക്കും കയറുകയും ഇറങ്ങുകയും ചെയ്ത വിശുദ്ധനായിരുന്നു അദ്ദേഹം. മനുഷ്യരെ മനസ്സിലാക്കിയ തിരുമേനി സമൂഹത്തെ കീഴ്പ്പെടുത്തിയത് തന്റെ ജീവിത വിശുദ്ധിയിലൂടെയാണ്. പരുമല മാർ ഗ്രിഗോറിയോസിന്റെ സാമൂഹിക ദർശനങ്ങൾ മനുഷ്യവർഗ്ഗത്തിന്റെ സമഗ്രമായ വിമോചനം ലക്ഷ്യമാക്കിയുള്ളതായിരുന്നു.





**മുളപ്പുറം പള്ളിയിൽ ഓർത്തഡോക്സ് വിശ്വാസികൾ വികാരിക്കൊപ്പം പ്രവേശിച്ചു. യാക്കോബായ ട്രസ്റ്റിയിൽ നിന്ന് താക്കോൽ RDO വാങ്ങി ഓർത്തഡോക്സ് വികാരിയെ ഏൽപ്പിച്ചു. വികാരി അരാധനക്കായി പള്ളി തുറന്നു.**

**കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിൽപ്പെട്ട പെരുമ്പടവം സെന്റ് ജോർജ് ഓർത്തഡോക്സ് സുറിയാനി പള്ളി ഇടവകാംഗം ആനി ജോൺ തുരുത്തേൽ M.G. University നിന്നും M.H.R.M ന് (Master of Human Resource Management) ഒന്നാം റാങ്ക് കരസ്ഥമാക്കി.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സഭാപിതാക്കന്മാർ

# കടവിൽ തിരുമേനി: വിശുദ്ധ ജീവിതങ്ങളുടെ വഴികാട്ടി

### ജോയ്സ് തോട്ടയ്ക്കാട്

**പാ**മ്പാടി വലിയപള്ളിക്കു സമീപത്തായി ബാലന്മാർ കന്നുകാലികളെ മേയ്ക്കുക പതിവായിരുന്നു. കൂട്ടുകാരുമൊത്ത് കുറിയാക്കോസ് എന്ന ബാലനും അവിടെ കന്നുകാലികളെ മേയിച്ചിരുന്നു. അന്നൊക്കെ നാട്ടിൻപുറത്തുള്ള സാധാരണക്കാർ പാള കൊണ്ടുണ്ടാക്കിയ തൊപ്പി ധരിച്ചുകൊണ്ടായിരുന്നു പുരയിടങ്ങളിൽ പണിയെടുത്തിരുന്നത്. കുറിയാക്കോസും കൂട്ടുകാരും പാളത്തൊപ്പി ധരിച്ചിരുന്നു. ഒരു മെത്രാപ്പോലീത്താ പാമ്പാടി വലിയപള്ളിയിൽ എഴുന്നള്ളിയിരിക്കുന്ന കാലം. പാളത്തൊപ്പി ധരിച്ച ബാലന്മാർ കന്നുകാലികളെയും കൊണ്ട് കടന്നുപോകുന്നു. മെത്രാപ്പോലീത്താ അവരെ വീക്ഷിക്കുന്നു. അതു ബാലന്മാർ അറിയുന്നില്ല. ഒരു പശുവിന്റെ കുറെ ചാണകം പള്ളിമുറ്റത്തു വീണു. ബാലന്മാർ അതു ശ്രദ്ധിച്ചതേയില്ല. എന്നാൽ ഒരു ബാലൻ പെട്ടെന്ന് മടങ്ങി വന്ന് ചാണകം മുഴുവൻ രണ്ടു കൈകൊണ്ടും വാരിയെടുത്ത് പള്ളിവക ഒരു തെങ്ങിന്റെ മൂട്ടിൽ കൊണ്ടുചെന്ന് ഇട്ടു. ഈ രംഗം മെത്രാപ്പോലീത്തായുടെ ഹൃദയത്തെ സ്പർശിച്ചു. 'ബാലൻ പള്ളിപരിസരത്തോട് ആദരവ് കാണിക്കുക മാത്രമല്ല ചെയ്തത്; ചാണകം പ്രയോജനപ്രദമായ രീതിയിൽ നിക്ഷേപിക്കുക കൂടി ചെയ്തിരിക്കുന്നു. ഇവൻ കന്നുകാലികളെ മേയിക്കേണ്ടവനല്ല; മലങ്കരസഭാമക്കളെ മേയിക്കേണ്ടവനാണ്. പാളത്തൊപ്പിയണിയേണ്ട ശിരസല്ല ഇവന്റേത്; പ്രത്യുത മഹത്വത്തിന്റെ കിരീടമാണ് അണിയേണ്ടത്' എന്നിങ്ങനെയുള്ള ചിന്തകൾ മെത്രാപ്പോലീത്തായുടെ മനസിൽ കൂടി മിന്നൽ പോലെ കടന്നുപോയിരിക്കാം. അദ്ദേഹം ചാടിഎഴുന്നേറ്റ് കൈകൊട്ടി ബാലനെ വിളിച്ചു. ചാണകം പുരണ്ട കൈകൾ കഴുകി വരുവാൻ കല്പിച്ചു.

ബാലൻ അപ്രകാരം ചെയ്തു. പാളത്തൊപ്പി തലയിൽ നിന്നും എടുത്തു കൈയിൽ പിടിച്ചുകൊണ്ട് ആദരവോടും വിനയത്തോടും കൂടി ബാലൻ നിലകൊണ്ടു. മെത്രാപ്പോലീത്താ ബാലനോട് അവനെക്കുറിച്ചുള്ള വിവരങ്ങളെല്ലാം ചോദിച്ചറിഞ്ഞു. വീട്ടിൽ ചെന്ന് അപ്പനെ വിളിച്ചുകൊണ്ടുവരുവാൻ കല്പിച്ചു. ബാലൻ അപ്രകാരം ചെയ്തു. അപ്പൻ വന്ന് മെത്രാപ്പോലീത്തായുടെ കൈമുത്തിയശേഷം സാദരം നിലയുറപ്പിച്ചു. "ഈ മോനു പട്ടം കൊടുക്കണം. തടസമൊന്നും പറയരുത്." മെത്രാപ്പോലീത്താ ആവശ്യപ്പെട്ടു. സാമ്പത്തിക പരാധീനതകൾ ഉണ്ടായിരുന്ന ചാക്കോച്ചൻ സമ്മതിക്കാതെ ഒഴിവുകഴിവു പറഞ്ഞ് മടങ്ങിപ്പോയി. മെത്രാപ്പോലീത്തായ്ക്ക് നിരാശ തോന്നി. എന്നാൽ ദൈവവിളിക്കു വിധേയനായി മകനെ സമർപ്പിക്കാഞ്ഞതുമൂലമായിരിക്കാം ചാക്കോച്ചന്റെ വീട്ടിൽ പല കുഴപ്പങ്ങളും സംഭവിച്ചു. പിന്നീട് ഒട്ടും താമസിച്ചില്ല; മെത്രാപ്പോലീത്തായെ ചെന്നു കണ്ട് കുറിയാക്കോസിന് പട്ടം കൊടുക്കുന്നതിന് സമ്മതമാണെന്ന് അറിയിച്ചു. പാവപ്പെട്ട ഒരു ഇടയച്ചെറുക്കൻ മലങ്കര ഓർത്തഡോക്സ് സഭയിലെ ജനസഹസ്രങ്ങളുടെ ഇടയനായി മാറുന്നതിന്റെ പ്രാരംഭമായിരുന്നു ഈ സംഭവം.

ഈ കുറിയാക്കോസാണ് പിന്നീട് പ. പാമ്പാടി തിരുമേനി എന്ന പേരിൽ പ്രസിദ്ധനായ മെത്രാപ്പോലീത്താ ആയിത്തീർന്നത്. വെറുമൊരു ഇടയച്ചെറുക്കനിൽ ഭാവിയിലെ ഒരു പരിശുദ്ധനെ ദർശിച്ച ദാർശനികനായ മെത്രാപ്പോലീത്താ കടവിൽ പൗലൂസ് മാർ അത്താനാസ്യോസ് ആയിരുന്നു. മലങ്കരസഭയിലെ നാലു പരിശുദ്ധ പിതാക്കന്മാർക്ക് പൗരോഹിത്യത്തിന്റെ ആദ്യപടിയായ 'കോറൂയോ' പട്ടം കൊടുക്കുന്നതിനുള്ള അപൂർവ്വഭാഗ്യം ലഭിച്ച പരിശുദ്ധ പിതാവാണിദ്ദേഹം.

കോട്ടയം - അങ്കമാലി ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായും, ആലുവാ തൃക്കുന്നത്ത് സെമിനാരിയുടെ സ്ഥാപകനുമായ മഹാനുഭാവനാണ് കടവിൽ പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ. ഇദ്ദേഹം പറവൂർ ഇടവകയിൽ 'കടവിൽ' എന്ന പ്രസിദ്ധ കുടുംബത്തിൽ 1833 വൃശ്ചികം 12 ന് ജനിച്ചു. നാട്ടുഭാഷയും അകപ്പറമ്പിൽ ചക്കരയകത്ത് ഇട്ടൂപ്പു മല്പാനിൽ നിന്ന് സുറിയാനിഭാഷയും അഭ്യസിച്ച് അവയിൽ വേണ്ടത്ര പാണ്ഡിത്യം സമ്പാദിച്ചു. ചേപ്പാട്ടു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്ന് ശെമ്മാശുപട്ടവും



ഓർമ്മ നവംബർ 2-ന്
ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ

1022-ാമാണ്ട് കേരളത്തിൽ വന്ന മാർ കൂറിലോസ് മെത്രാപ്പോലീത്തായിൽ നിന്ന് കത്തനാരുപട്ടവും ഏറ്റു. അനന്തരം വളരെക്കാലം കോട്ടയത്ത് പഴയസെമിനാരിയിൽ സുറിയാനി മല്പാനായി പ്രവർത്തിക്കുകയും ആ വിഷയത്തിൽ അത്യന്തം ഖ്യാതി നേടുകയും ചെയ്തു. പൗലോസ് മല്പാന് മലയാളത്തിലും സുറിയാനിയിലും ആവശ്യമായ പാണ്ഡിത്യം ഉണ്ടായിരുന്നതിനും പുറമേ ഇംഗ്ലീഷിലും സംസ്കൃതത്തിലും സാമാന്യമായ പരിജ്ഞാനം ഉണ്ടായിരുന്നു.

#### മെത്രാൻ സ്ഥാനത്തേയ്ക്ക്

1875-ൽ കേരളത്തിൽ വന്ന പത്രോസ് പാത്രിയർക്കീസ് ബാവായാണ് 1876 ഡിസംബർ 3-ന് ഇദ്ദേഹത്തെ പൗലോസ് മാർ അത്താനാസ്യോസ് എന്ന പേരിൽ മെത്രാനായി അഭിഷേകം ചെയ്തത്. മെത്രാൻപട്ടം സ്വീകരിച്ചതു കൊണ്ട്, മല്പാൻ സ്ഥാനം ഉപേക്ഷിക്കേണ്ടതായി വന്നു എങ്കിലും, പഴയസെമിനാരിയിലെ വിദ്യാഭ്യാസ സംബന്ധമായ കാര്യങ്ങളിൽ തിരുമേനി പ്രത്യേകമായി മനസു വയ്ക്കുകയും അവിടെ പല പരിഷ്ക്കാരങ്ങൾ വരുത്തുകയും ചെയ്തു.

തിരുമേനി ജനോപകാരാർത്ഥം സുറിയാനി ഭാഷയിൽ നിന്നും മഖാബിയർ, രൂഥ്, തൂബിദ്, മസുമൂർ മുതലായ അനേകം പുസ്തകങ്ങൾ മലയാളത്തിൽ തർജ്ജമ ചെയ്തിട്ടുണ്ട്. കോട്ടയം ഇടവകയുടെ മാത്രം മെത്രാപ്പോലീത്തായായി

രുന്ന തിരുമേനിക്ക് അങ്കമാലി ഇടവകയുടെ മാർ കൂറിലോസ് കാലം ചെയ്ത തോടെ (1891 മാർച്ച്) ആ മെത്രാസനത്തിന്റെ ചുമതല കൂടെ ഏറ്റെടുക്കേണ്ടി വന്നു.

വടക്കൻ പ്രദേശങ്ങളിലുള്ള സുറിയാനി ക്രിസ്ത്യാനികൾ വിദ്യാഭ്യാസ വിഷയത്തിൽ വളരെ പിന്നോക്കമാണ് എന്നുള്ള കുറവ് പരിഹരിക്കാനായി തിരുമേനി വളരെ പ്രവർത്തിച്ചിട്ടുണ്ട്. ആലുവായിൽ ഒരു സുറിയാനി സെമിനാരി സ്ഥാപിച്ചതു കൂടാതെ ഏകദേശം പന്തീരായിരം രൂപയ്ക്കുള്ള വസ്തുക്കൾ ആലുവാ സെമിനാരിക്കും ഏതാനും വസ്തുക്കൾ പറവൂർ പള്ളിക്കും സമ്പാദിച്ചു കൊടുത്തിട്ടുണ്ട്. പ്രസംഗപാടവത്തിലും മറ്റുള്ളവരെ യഥായോഗ്യം ബഹുമാനിക്കുന്നതിലും മെത്രാപ്പോലീത്തായ്ക്കുണ്ടായിരുന്ന കഴിവും സാമർത്ഥ്യവും ഒന്നു വേറെ തന്നെയായിരുന്നു.

### പ. ഗീവർഗീസ് പ്രഥമൻ ബാവാ (വള്ളിക്കാട്ട് ബാവാ)

1883 തുലാമാസം 30-ാം തീയതി ഇടവക സന്ദർശനാർത്ഥം വാകത്താനം വലിയപള്ളിയിൽ എത്തിയിരുന്ന കടവിൽ അത്താനാസ്യോസ് തിരുമേനിയുടെ മുമ്പാകെ വന്ന് വാകത്താനം വലിയപള്ളി വികാരി കളപ്പുരയ്ക്കൽ പൗലൂസ് കത്തനാർ, കൈമുത്തി തന്റെ വലിയ ഒരു ആഗ്രഹം അറിയിച്ചു. തന്റെ പിൻഗാമിയായി കുടുംബത്തിൽപെട്ട ഒരാളിന് പട്ടം കൊടുക്കണം. യോഗ്യനായ ഒരാളെ കണ്ടുപിടിച്ചാൽ അതിൽ വിരോധമില്ലായെന്ന് തിരുമേനി മറുപടി പറഞ്ഞു.

ഉടൻ തന്നെ അച്ചൻ ദൈവവേലയ്ക്കായി സ്വന്തം മകനെ സമർപ്പിച്ചിരുന്ന കാരുചിറ പുന്നച്ചനെ വിവരമറിയിച്ചു. പുന്നച്ചന്റെ മകൻ ഗീവറുഗീസിനെ പള്ളിയിൽ വരുത്തി. ഗീവറുഗീസിന്റെ വിനയവും സ്വരമാധുരിയും പക്വമായ പെരുമാറ്റവും തിരുമേനിയെ ആകർഷിച്ചു. ഉടൻ ബാലനെ പള്ളിനടയിൽ നിർത്തി അനുഗ്രഹാശീർവാദങ്ങളോടെ സുറിയാനിയുടെ ആദ്യാക്ഷരങ്ങൾ അവന് ചൊല്ലിക്കൊടുത്തു. സുറിയാനി പഠിപ്പിക്കുവാനുള്ള ചുമതല കളപ്പുരയ്ക്കലച്ചനെ ഏല്പിക്കുകയും ചെയ്തു.

1886 മിഥുനം 1-ാം തീയതി പെന്തിക്കോസ്തി ഞായറാഴ്ച ആയിരുന്നു. പെന്തിക്കോസ്തി ശുശ്രൂഷ നടത്തുന്നതിനായി അന്ന് കടവിൽ അത്താനാസ്യോസ് തിരുമേനി വാകത്താനം പള്ളിയിൽ എത്തിച്ചേർന്നിരുന്നു. വാകത്താനം നിവാസികൾ അന്നൊരു ഉത്സവതിമിർപ്പോടെ പള്ളിയിലെത്തി. ഗീവറുഗീസ് എന്ന ബാലനെ വൈദികനാക്കുവാൻ ഇടവകക്കാർ ഒന്നടങ്കം സമ്മതിച്ച് രേഖപ്പെടുത്തിയ ദേശകുറി വികാരി അഭിവന്ദ്യ തിരുമേനിയെ ഏല്പിച്ചു. നേരത്തേ തന്നെ തനിക്ക് പ്രിയംകരനായിരുന്ന ബാലന് വൈദികപട്ടം കൊടുക്കുന്നതിൽ തിരുമേനി സന്തുഷ്ടി പ്രകടിപ്പിച്ചു.

വൈദികപദവിയുടെ ആദ്യപടിയായി 'കോറൂയോ' പട്ടം നല്കി. അങ്ങനെ പില്ക്കാലത്ത് മലങ്കരസഭയുടെ മഹാപുരോഹിതനായിത്തീർന്ന ഗീവർഗ്ഗീസ് പ്രഥമൻ ബാവാ പൗരോഹിത്യ പാതയിലേക്ക് പ്രവേശിക്കപ്പെട്ടു.

### പ. ഗീവർഗീസ് ദ്വിതീയൻ ബാവാ

1889-ാമാണ്ട് വാകത്താനം വലിയപള്ളിയിൽ എഴുന്നള്ളിയ കടവിൽ അത്താനാസ്യോസ് മെത്രാപ്പോലീത്താ ഗീവറുഗീസ് ശെമ്മാശനെ തന്റെ സെക്രട്ടറിയായി നിയമിച്ചു. 1890 ഇടവ മാസത്തിൽ ഇടവകസന്ദർശനാർത്ഥം കടവിൽ തിരുമേനി കുറിച്ചി വലിയപള്ളിയിൽ എഴുന്നള്ളി. വാർദ്ധക്യസഹജമായ രോഗങ്ങളാൽ ഒരാഴ്ചയോളം തിരുമനസ്സുകൊണ്ട് പള്ളിയിൽ താമസിക്കുന്നതിന് ഇടയായി. ഈ താമസത്തിനിടയിൽ ഇടവകയിലെ ഒരു ബാലനിൽ തിരുമനസ്സു കൊണ്ട് ആകൃഷ്ടനായി. ഉടൻ തന്നെ ഗീവർഗീസ് ശെമ്മാശനെ വിളിച്ച് ആ ബാലനെപറ്റിയുള്ള കൂടുതൽ വിവരങ്ങൾ ശേഖരിപ്പാനും അവന്റെ മാതാപിതാക്കളെ ആളയച്ചു വരുത്തുവാനും കല്പിച്ചു.

ഈ കുട്ടി പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയോടൊപ്പം വളരെ നാൾ താമസിച്ചതാണെന്നും സുറിയാനി ആദ്യ പാഠങ്ങൾ അദ്ദേഹത്തിൽ നിന്ന് പഠിച്ചതാണെന്നും കല്ലാശ്ശേരിൽ ഉലഹന്നാൻ എന്ന ആളിന്റെ മകനാണെന്നും മനസ്സിലാക്കി. അവനു വൈദികപട്ടം നല്കുവാനുള്ള തന്റെ ആഗ്രഹം പിതാവായ ഉലഹന്നാനെ അറിയിച്ചു. തിരുമനസ്സിലെ ആഗ്രഹമെന്തും ശിരസ്സാ വഹിക്കുവാൻ സന്നദ്ധനാണെന്ന് ഉലഹന്നാൻ സമ്മതിച്ചു. അതിൻപ്രകാരം 1890 ഇടവ മാസം 20-ാം തീയതി പൂന്നൂസ് എന്ന ഈ കുട്ടിക്ക് വൈദികപദവിയുടെ ആദ്യ പടിയായി 'കോറൂയോ' പട്ടം നല്കി. ഒപ്പം തിരുമനസ്സിലെ സെക്രട്ടറിയായ ഗീവറുഗീസ് ശെമ്മാശന് 'യൗഫ്പദിയോക്കിനോ' പട്ടവും. കടവിൽ മാർ അത്താനാസ്യോസ് തിരുമനസ്സിലെ ദൈവികമായ കരങ്ങളിൽ നിന്ന് പരിശുദ്ധാത്മ നൽവരങ്ങൾ ഏറ്റുവാങ്ങിയ ഈ ബാലന്മാർ, പില്ക്കാലത്ത് മലങ്കരസഭയെ നയിക്കുവാനുള്ള രണ്ടു കാതോലിക്കാമാരാകുമെന്ന് ആരും അന്ന് നിരൂപിച്ചു കാണുകയില്ല.

### സിലോൺ യാത്ര

മലങ്കരസഭയുടെ ശാഖകൾ വിദേശങ്ങളിൽ സ്ഥാപിക്കുവാനും കടവിൽ തിരുമേനിക്ക് ഭാഗ്യം സിദ്ധിച്ചു.

1888-ാമാണ്ട് റോമൻ കത്തോലിക്കാ സഭയിൽ നിന്നും ഓർത്തഡോക്സ് സഭയിൽ ചേർന്നവരുടെ നേതാവായ ഗോവാക്കാരൻ ഫാ. അൽവാറീസിനെ മറ്റു മെത്രാപ്പോലീത്തന്മാരോട് ചേർന്ന് 1889-ാം ആണ്ടിൽ അൽവാറീസ് മാർ യൂലിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്തു.

അമേരിക്കൻ ഐക്യനാടുകളിൽ നിന്നും സുറിയാനി സഭയിൽ ചേർന്ന ആളുകളുടെ മെത്രാപ്പോലീത്തായായി അവരിൽ ഒരാളായ റെനി വിലാത്തി എന്ന ഓൾഡ് കാതലിക് സഭയിൽപെട്ട ഫ്രഞ്ചു പാതിരിയെ വാഴിക്കുന്നതിന് പത്രോസ് പാത്രിയർക്കീസ് ബാവാ തീരുമാനിച്ചു. ഇതിനായിട്ടു, കടവിൽ തിരുമേനി, പരുമല തിരുമേനി, അൽവാറീസ് മാർ യൂലിയോസ് എന്നീ മെത്രാപ്പോലീത്തന്മാർ 1892 ഇടവം 3-ന് സിലോണിലേക്ക് യാത്രയായി. യാത്രാസംഘത്തിൽ കാരുചിറ ഗീവറുഗീസ് ശെമ്മാശനും മറ്റും ഉണ്ടായിരുന്നു. യാത്രാമദ്ധ്യേ പല അപകടങ്ങളും റോമാക്കാരുടെ ഉപദ്രവങ്ങളും ഉണ്ടായി എങ്കിലും ആ ഗൂഢാലോചനകളിൽ നിന്നൊക്കെയും ദൈവകരുണയാൽ മെത്രാപ്പോലീത്തന്മാർ രക്ഷപ്പെട്ടു. മെത്രാപ്പോലീത്തന്മാരെ അനേകായിരം ജനങ്ങൾ ചേർന്ന് എതിരേറ്റു. 16-നു വ്യാഴാഴ്ച സ്വർഗ്ഗാരോഹണ പെരുന്നാൾ ദിവസം ഫാ. റെനി വിലാത്തിക്ക് റമ്പാൻ സ്ഥാനവും 17-ന് (1892 മെയ്) മൂന്ന് മെത്രാപ്പോലീത്തന്മാരും കൂടി മെത്രാൻ സ്ഥാനവും നൽകി. തീമോത്തിയോസ് എന്ന സ്ഥാനപ്പേരിൽ അമേരിക്കായുടെ മെത്രാപ്പോലീത്താ ആയിട്ടാണ് അദ്ദേഹത്തെ അവരോധിച്ചത്. പുതുതായി വാഴിക്കപ്പെട്ട മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ ഉത്സാഹത്താൽ കടവിൽ തിരുമേനിക്കും പരുമല തിരുമേനിക്കും അമേരിക്കയിലുള്ള ഒരു പ്രധാന സംഘത്തിൽ നിന്നും 'കമാൻഡർ ഓഫ് ദി ക്രൗൺ ഓഫ് തോൺസ്' എന്ന ബഹുമതി ലഭിച്ചു.

അന്നത്തെ മലങ്കര മെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ പൗരോഹിത്യ കനകജൂബിലി ആഘോഷം മലങ്കരസഭാമക്കളിൽ ആവേശം പകർന്ന ഒരു സംഭവമായിരുന്നു. നവീകരണക്കാരുമായുള്ള പോരാട്ടത്തിൽ ധീരമായ വിജയം കൈവരിച്ച സമയമായിരുന്നതിനാൽ ആവേശോജ്ജ്വലമായ പരിപാടികൾക്കാണ് രൂപംകൊടുത്തത്. 1902 വൃശ്ചികം 12 നു നടന്ന ഈ ആഘോഷപരിപാടികൾക്ക് മാത്രം ആയിരംപറ അരിയുടെ സദ്യ നടത്തി എന്നു പറയുമ്പോൾ എത്ര വിപുലമായിരുന്നു അന്നത്തെ പരിപാടികൾ എന്ന് ഊഹിക്കാവുന്നതേയുള്ളൂ. ജൂബിലി ആഘോഷകമ്മറ്റിയുടെ അദ്ധ്യക്ഷനായിരുന്ന് ഈ പരിപാടികൾ വിജയപ്രദമായി നടത്തുവാൻ ചുക്കാൻ പിടിച്ചത് കടവിൽ തിരുമേനിയായിരുന്നു.

പ. പരുമല തിരുമേനിയും കടവിൽ തിരുമേനിയും തമ്മിൽ സുദൃഢമായ സ്നേഹബന്ധമാണുണ്ടായിരുന്നത്. പരുമല തിരുമേനിയുടെ ഊർശ്ലേം യാത്രയിൽ *ദ്രവ്യസഹായത്താൽ* കടവിൽ തിരുമേനി സഹായിച്ചതായി *ഊർശ്ലേം യാത്രാ വിവരണ*ത്തിൽ പരുമല തിരുമേനി പ്രത്യേകം എഴുതിയിട്ടുണ്ട്.

### തൃക്കുന്നത്തു സെമിനാരി

കടവിൽ തിരുമേനി വാർദ്ധക്യസഹജമായ രോഗത്താൽ പരിക്ഷീണിതനായി. തന്റെ ജീവിതത്തിൽ പൂർത്തിയാകാത്ത ആഗ്രഹം ആയിരുന്നു സ്ഥിരമായ ഒരു ആസ്ഥാനം ആലുവാ കേന്ദ്രമാക്കി ഉണ്ടാകണം എന്നത്. തിരുമനസ്സിലെ ഈ ആഗ്രഹം വളരെ നേരത്തെ തന്നെ സെക്രട്ടറിയായിരുന്ന ഗീവറുഗീസ് റമ്പാച്ചൻ മനസിലാക്കിയിരുന്നു. തന്നെ വാത്സല്യപൂർവ്വം സ്നേഹിച്ചിരുന്ന തിരുമേനിയുടെ ആഗ്രഹം എന്തു ത്യാഗം സഹിച്ചും പൂർത്തിയാക്കുവാൻ അദ്ദേഹം തീരുമാനിച്ചു. അതിനായി തിരുമനസിന്റെ കല്പനപ്രകാരം അങ്കമാലി മെത്രാസനത്തിലെ പള്ളി പ്രതിപുരുഷയോഗം വടക്കൻപറവൂർ പള്ളിയിൽ സമ്മേളിച്ചു. അഭിവന്ദ്യ തിരുമനസ്സിലെ സാന്നിദ്ധ്യത്തിൽ റമ്പാച്ചൻ സമ്മേളനത്തിൽ അദ്ധ്യക്ഷം വഹിച്ചു. ഒരു സ്ഥിരമായ മെത്രാസന ആസ്ഥാനത്തിന്റെ ആവശ്യകതയെപ്പറ്റി പ്രസംഗിച്ചു. ജനം ഒന്നടങ്കം ആ ആവശ്യം അംഗീകരിച്ചു. അരമന പണിയുടെ നടത്തിപ്പിനായി ഗീവറുഗീസ് റമ്പാൻ പ്രസിഡണ്ടായി 25 പേരുള്ള ഒരു കമ്മറ്റിയും രൂപീകരിച്ചു. 1905 കുംഭമാസം 1-ാം തീയതി കടവിൽ തിരുമേനി കെട്ടിടത്തിന്റെ ശിലാസ്ഥാപനം നടത്തി. തുടർന്ന് അങ്കമാലിയി

ലെയും കോട്ടയത്തെയും മിക്ക പള്ളികളും റമ്പാച്ചൻ സന്ദർശിക്കുകയും അരമന പണിക്കാവശ്യമായ പണം സമ്പാദിക്കയും ചെയ്തു. ചുരുങ്ങിയ സമയത്തിനുള്ളിൽ വളരെയധികം ക്ലേശങ്ങളും ത്യാഗങ്ങളും സഹിച്ച് റമ്പാച്ചന്റെ നേതൃത്വത്തിൽ അരമനപണി പൂർത്തിയാക്കി. സന്തുഷ്ടനായ തിരുമനസ്സു കൊണ്ട് അരമനയുടെ കൂദാശ നിർവ്വഹിച്ചു. അങ്ങനെ തന്റെ ജീവിതത്തിലെ ഏറ്റവും വലിയ ആഗ്രഹത്തിന്റെ സഫലീകരണത്തിൽ ഹൃദയം നിറഞ്ഞു സന്തോഷിച്ചു. മൂന്നു നാലു മാസങ്ങൾ മാത്രമേ പുതിയ അരമനയിൽ താമസിക്കുവാൻ തിരുമേനിക്കു സാധിച്ചുള്ളുവെങ്കിലും അത്രയും നാൾ സന്തോഷത്തിന്റെ തിരത്തള്ളലിൽ തന്നെ കഴിച്ചുകൂട്ടുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

1907 നവംബർ 2-ാം തീയതി ശനിയാഴ്ച പകൽ പത്തുമണിക്ക് 75-ാം വയസ്സിൽ മലങ്കര മുഴുവൻ പ്രകാശം ചൊരിഞ്ഞു നിന്ന ആ പുണ്യദീപം പൊലിഞ്ഞു. “മരണത്തിന് ഏതാനും ദിവസങ്ങൾക്കു മുമ്പു തന്നെ മെത്രാപ്പോലീത്താ അവർകൾ തന്റെ മരണസമയത്തെപ്പറ്റി പ്രസ്താവിക്കുകയും അതിൻപ്രകാരം ആ സമയത്തു തന്നെ കാലം ചെയ്യുകയുമാണ് ചെയ്തിട്ടുള്ളത്. സ്വതേ ഭക്തനായ ഇദ്ദേഹത്തിന്റെ കാര്യത്തിൽ ഇപ്രകാരം സംഭവിച്ചതിൽ ഒട്ടും തന്നെ അതിശയിക്കാനില്ല” എന്ന് മലയാള മനോരമയുടെ ലേഖകൻ തിരുമേനിയുടെ ശവസംസ്ക്കാര റിപ്പോർട്ടിൽ എഴുതിയിരിക്കുന്നു (1907 നവംബർ 9 ശനിയാഴ്ചത്തെ പത്രത്തിൽ).

മരണസമയത്ത് കണ്ടനാട് ഇടവകയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും (പിന്നീട് ഒന്നാം കാതോലിക്കാ), പ്രിയ ശിഷ്യനും സെക്രട്ടറിയുമായിരുന്ന കാരുചിറ ഗീവർഗീസ് റമ്പാനും (പിന്നീട് രണ്ടാം കാതോലിക്കാ) പ്രിയ ശിഷ്യനായിരുന്ന കുറ്റിക്കാട്ടിൽ പൗലൂസ് റമ്പാനും അനേകം പട്ടക്കാരും തിരുമേനിയുടെ സമീപത്ത് ഉണ്ടായിരുന്നു. മെത്രാപ്പോലീത്തായുടെ ആജ്ഞപ്രകാരവും, പ്ലാൻ അനുസരിച്ചും പള്ളിയുടെ വടക്കു വശത്തു വളരെ മുമ്പേതന്നെ പണിയിച്ചിരുന്ന കബറിൽ അടക്കം ചെയ്യുകയും ചെയ്തു.

ഈ പരിശുദ്ധന്റെ ഓർമ്മ ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ നവംബർ 2-ാം തീയതി കൊണ്ടാടി വരുന്നു.

**കടപ്പാട്:**

1. ഡോ. കെ. പി. ജോർജ്ജ് (കടവിൽ ) സമ്പാദനം ചെയ്ത 1907 നവം. 2, നവം. 6, നവം. 9, ഡിസം. 18 എന്നീ തീയതികളിലെ മലയാളമനോരമ ദിനപത്രത്തിലെ തിരുമേനിയെക്കുറിച്ചുള്ള വിവരങ്ങൾ.

2. *പാമ്പാടി തിരുമേനി*, കെ. എം. കുറിയാക്കോസ്.

3. *മലങ്കരയിലെ രണ്ടാം കാതോലിക്കാ*, കെ. കുറിയാക്കോസ്.

4. *മലങ്കര നസ്രാണികൾ (വാല്യം 3)*, ഇസ്സഡ് എം. പാറേട്ട്.

5. *പരുമല കൊച്ചുതിരുമേനി*, ഫാ. ഇ. ജെ. ഏബ്രഹാം.

6. *പവിത്രരചനകൾ*, ഡോ. സാമുവൽ ചന്ദനപ്പള്ളി.

7. *പ. ഗീവർഗീസ് ദ്വിതീയൻ ബാവാ*, ഫാ. റ്റി. ജി. സഖറിയാ.

**സമകാലികം**

# ജുഡീഷ്യറി

## സാംഗത്യം വീണ്ടെടുക്കുന്നു

**ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ**




ഇന്ത്യ വിദേശാധിപത്യത്തിൽ നിന്ന് സ്വതന്ത്രമായതോടെ ഒരു ജനാധിപത്യ രാജ്യമായി തീരുകയായിരുന്നു. ഈ നാടിനെ സ്വാതന്ത്ര്യത്തിലേക്ക് നയിച്ച ദേശീയ നേതാക്കളുടെ സ്വതന്ത്ര ചിന്ത, ക്രാന്തദർശിത്വം, ജനാധിപത്യ കാഴ്ചപ്പാട് എന്നിവയാണ് അതിന് സാഹചര്യം ഒരുക്കിയത്.രാഷ്ട്ര ഭരണം നീതിപൂർവ്വം നിർവ്വഹിക്കണം എന്നും അവർക്കുണ്ടായിരുന്നു . അതു കൊണ്ട് ജനാധിപത്യ ക്രമപ്രകാരം തിരഞ്ഞെടുക്കപ്പെടുന്ന ഒരു ഭരണകൂടം മാത്രമല്ല മത-സാംസ്ക്കാരിക - ഭാഷാ-വർഗ്ഗ വൈവിധ്യം നിലനിൽക്കുന്ന നാട്ടിൽ എല്ലാവർക്കും സംരക്ഷണവും നീതിയും ഉറപ്പിക്കണം എന്നും അവർ കണക്കു കൂട്ടി. അതിന് അനുസൃതമായ ഒരു ഭരണഘടനയും നിഷ്പക്ഷമായി പ്രവർത്തിക്കുന്ന മഹത്തായ ഈ ജനാധിപത്യ രാഷ്ട്രവും നിലവിൽ വന്നു.

ഒരു ജനാധിപത്യ സംവിധാനത്തിൽ ഭരണകൂടവും ജുഡീഷ്യറിയും ഏറ്റവും പ്രധാനപ്പെട്ട രണ്ട് സ്ഥാപനങ്ങൾ ആണ്. അവ രണ്ടിനും ജനാധിപത്യ പ്രക്രിയയിൽ നിർണ്ണായകമായ പങ്കാണ് ഉള്ളത്. വോട്ടവകാശമുള്ള പൗരൻമാർ അവരുടെ സമ്മതിദാന അവകാശം വിനിയോഗിച്ച് തെരഞ്ഞെടുക്കുന്ന ജനപ്രതിനിധികളിൽ ഭൂരിപക്ഷമാണ് കേന്ദ്ര-സംസ്ഥാന - പ്രാദേശിക ഭരണകൂടങ്ങൾക്ക് രൂപംകൊടുക്കുന്നത്. ഇവർ രാജ്യത്തിന്റെ ഭരണഘടനയുടെ ചട്ടക്കൂടിന് അനുസൃതമായി ഭരണം നിർവ്വഹിക്കുന്നു. നിയമപരമായ രീതിയിൽ രൂപപ്പെടുത്തിയിരിക്കുന്ന, നിയമ വിദഗ്ദരുടെ സംഘമാണ് ജുഡീഷ്യറി. രാജ്യത്തുള്ള വ്യക്തി - സമൂഹ - സ്ഥാപന സംവിധാനങ്ങളുടെ അവകാശ സ്വാതന്ത്ര്യ - അധികാരങ്ങൾ സംരക്ഷിക്കുക, തർക്കങ്ങൾക്ക് നിയമാനുസൃതമായ പരിഹാരങ്ങൾ നിർദ്ദേശിക്കു,ക , നിയമ ലംഘനം നടത്തുന്നവരെ വിചാരണ ചെയ്ത് ശിക്ഷകൾ പ്രഖ്യാപിക്കുക, ഭരണ പ്രക്രിയയെ ഭരണഘടനാധിഷ്ഠിതമായി നിയന്ത്രിക്കുക ഇവയെല്ലാം ജുഡീഷ്യറിയുടെ പ്രവർത്തന പരിധിയിൽപ്പെടും. രാജ്യത്തെ സകല പ്രവർത്തനങ്ങളും നീതിപരവും നിയമാനുസൃതവും ഭരണഘടനയുടെ നിർദ്ദേശപ്രകാരവും ആക്കുകയാണ് ജുഡീഷ്യറിയുടെ പ്രാഥമിക ലക്ഷ്യം. നിയമവും ധാർമ്മികതയുമെല്ലാം ധ്വംസിക്കപ്പെടുന്നിടത്ത് നിയമ-ധാർമ്മിക വാഴ്ച ഇതിന്റെ പ്രവർത്തനം വഴി ഉറപ്പിക്കുവാനാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ട് ജുഡീഷ്യറിയുടെ പങ്ക് ജനാധിപത്യ സംവിധാനത്തിൽ നിർണ്ണായകമാണ്.

കോടതിയുടെ തീരുമാനങ്ങൾ തുടർച്ചയായി കേരളത്തിൽ അനാദരിക്കപ്പെടുന്ന സാഹചര്യം ഉണ്ടാകുന്നത് ഈ നാട്ടിൽ നിയമവാഴ്ചയ്ക്കും ക്രമസമാധാന നിലനില്പ്പിനും കടുത്ത വെല്ലുവിളിയാണ് ഉയർത്തുന്നത്. നിയമങ്ങൾ അട്ടിമറിക്കപ്പെടുമ്പോൾ നിയമ വ്യവസ്ഥ ദുർബലമാക്കപ്പെടുകയും പൗരനും ബലഹീന സമൂഹങ്ങൾക്കും നീതി ലഭിക്കാതാവുകയും ഭരണകൂടത്തിന്റെ സ്വേച്ഛാധിപത്യം ശക്തമാവുകയും നാട്ടിൽ അഴിമതി വളരുകയുമാണ് ഉണ്ടാവുന്നത്. അങ്ങനെ ആത്യന്തികമായി ജനാധിപത്യം തകരുന്നു. ഭരണകൂടം തന്നെ

നിയമം അനുസരിക്കാതാകുമ്പോൾ പൗര സമൂഹവും നിയമത്തെ ധിക്കരിക്കുവാൻ തയ്യാറാകുന്നു. അരാജകത്വത്തിലേക്കും നീതി നിഷേധത്തിലേക്കും ദുർബല വിഭാഗങ്ങളുടെ അടിച്ചമർത്തലിലേക്കുമാണ് ഇത് നയിക്കുക.ഈ തിരിച്ചറിവ് ഭരണാധികാരികൾക്കും പാരസമൂഹത്തിനും ഉണ്ടായെ തീരൂ. നിയമ ഭേദഗതികളിലൂടെയും

നിയമ അവഗണനയിലൂടെയും നിയമത്തെ നിർവീര്യമാക്കുവാനും നിയമ ലംഘനങ്ങളെ സാധൂകരിക്കുവാനുമാണ് കേരളത്തിൽ സർക്കാർ ശ്രമിക്കുന്നത്. ഇതിന് ഒരു ഉദാഹരണമാണ് മരടിലെ ഭവന സമുച്ചയങ്ങളുടെ നിർമ്മാണവും അതിന്റെ സംരക്ഷണശ്രമവും. നിയമ വിരുദ്ധമായി നിർമ്മാണം പൂർത്തിയാക്കിയ ഭവന സമുച്ചയ നിർമ്മാതാക്കളും അതിന് സഹായിച്ച രാഷ്ട്രീയ അധികാരികളും ലക്ഷ്യമിട്ടത് കൊള്ളലാഭമാണ്. കേസിൽ ഹാജരാകാൻ സുപ്രീം കോടതി ആവശ്യപ്പെട്ടിട്ടും നഗരസഭ അനങ്ങിയില്ല. തുടർന്നാണ് ഫ്ലാറ്റ് പൊളിക്കാൻ കോടതി ഉത്തരവിട്ടത്.ഈ ഉത്തരവ് പാലിക്കുവാൻ സംസ്ഥാന സർക്കാർ തയ്യാറായില്ല. കോടതി പിടിമുറുക്കിയപ്പോൾ കാര്യത്തിന് തീരുമാനമായി.

ഈ നിയമ നിഷേധത്തിന് ജുഡീഷ്യറിക്കെതിരെയുള്ള സമരത്തിന് ഈ നാട്ടിലെ മാധ്യമങ്ങൾ, രാഷ്ട്രീയ പാർട്ടികൾ, എന്തിന് സഭാ മേലധ്യക്ഷൻമാർ പോലും ഇറങ്ങി. ഇത്രയും അധികം പണം മുടക്കിയിട്ടുള്ള കെട്ടിടം പൊളിച്ചു മാറ്റുന്നത് അന്യായമല്ലേ? ഇത് പൊളിച്ചുമാറ്റിയാൽ അവിടെ താമസിക്കുന്നവർ എവിടെ പോകും? പൊളിച്ചമാറ്റുന്നതിന് ഭീമമായ തുക ആവശ്യമായി വരില്ലേ? അതിന് പാരിസ്ഥിതിക പ്രത്യാഘാതങ്ങൾ ഇല്ലേ? അതുകൊണ്ട് നിർമ്മാണ പ്രക്രിയയിൽ ഏതെങ്കിലും നിയമങ്ങൾ ലംഘിക്കപ്പെട്ടിട്ടുണ്ടെങ്കിൽ പിഴയടച്ച് പ്രശ്നം തീർത്ത് കൂടേ? ഇങ്ങനെ പോകുന്നു വിമർശനങ്ങളും പരിഹാര നിർദ്ദേശങ്ങളും.കോടതി ഇവയൊന്നും ശ്രദ്ധിച്ചതേയില്ല.



ഈ വാദമുഖങ്ങൾ ഒന്നും തന്നെ മുഖവിലയ്ക്കെടുക്കേണ്ടവയല്ല. നിയമം ലംഘിച്ചാൽ പിഴ ഈടാക്കേണ്ട കേസുകൾ ഉണ്ട്. ട്രാഫിക് നിയമം അവഗണിച്ച് വാഹനമോടിക്കുന്നതുപോലെ ഒരു കാര്യമല്ല ഇത്. അവിടെ നിയമ ലംഘനം നടന്നുകഴിഞ്ഞു പരിഹരിക്കാനാവില്ല. അതുകൊണ്ട് പിഴ അടപ്പിക്കുന്നു. ഫ്ലാറ്റ് വിഷയത്തിൽ പിഴ ചുമത്തുന്നതോടെ നിയമ ലംഘനം പരിഹരിക്കപ്പെടുന്നില്ല. ആ ഭവനസമുച്ചയം പാരിസ്ഥിതിക – തീരദേശ നിർമ്മാണ നിയമങ്ങളെ വെല്ലുവിളിച്ച് അവിടെത്തന്നെ നിലകൊള്ളുകയാണ്. മാത്രമല്ല ശതകോടികൾ മുടക്കി ഉണ്ടാക്കി ദശകോടികൾ ലാഭമുണ്ടാക്കുന്ന നിയമ രഹിത ഘടനകളുടെ നിർമ്മാതാക്കൾക്ക് വഹിക്കാവുന്ന പിഴ ഈടാക്കിയാൽ മതിയെങ്കിൽ ഇതൊരു കീഴ്വഴക്കം (പ്രീസിഡന്റ്) ആകുകയാണ്. അങ്ങനെ പിഴയടയ്ക്കാനുള്ള തുക കൂടി എസ്റ്റിമേറ്റിൽ പെടുത്തി വീണ്ടും നിയമം ലംഘിച്ച് കെട്ടിടം പണിതുടരും എന്ന് ആർക്കാണറിഞ്ഞുകൂടാത്തത്? നിർമ്മാതാക്കളിൽ നിന്നും കോഴ വാങ്ങി സർക്കാർ ഉദ്യോഗസ്ഥരും രാഷ്ട്രീയ അധികാരികളും ഇത്തരം നിർമ്മാണങ്ങൾക്ക് അനുവാദം നല്കിക്കൊണ്ടിരിക്കുകയും ചെയ്യും. അതു കൊണ്ട് നിയമങ്ങൾ പാലിക്കുന്ന അവസ്ഥയിൽ മുതലാളികളെയും സർക്കാരിനെയും എത്തിക്കണമെങ്കിൽ കർശനമായ നിയമവാഴ്ച ഉറപ്പാക്കിയെ തീരൂ.ഇത്തരം വൻകിട വാസ സമുച്ചയങ്ങളിൽ പാർപ്പിടം കണ്ടെത്തുന്നവർ പുറത്തിറങ്ങിയാൽ വഴിയാധാരമാകുന്നവരൊന്നുമല്ല എന്ന് ആർക്കാണറിയാത്തത്? അത്തരക്കാരായിരുന്നുവെങ്കിൽ സർക്കാരും മാധ്യമങ്ങളും മെത്രാന്മാരുമൊന്നും രംഗത്ത് വരികയും ഇല്ലായിരുന്നു.ഇതിൽ ഫ്ലാറ്റ് എടുത്തവർ ഈ കാര്യത്തിൽ തീർത്തും നിർദ്ദോഷികൾ ആണ് എന്നു വിലയിരുത്താനും വയ്യ. നിർമ്മാതാക്കൾക്ക് സർക്കാർ അനുമതി നൽകിയിട്ടുണ്ടോ എന്ന് മാത്രം അവർ അന്വേഷിച്ചാൽ പോര. തീരദേശ സംരക്ഷണ നിയമങ്ങൾ ലംഘിക്കപ്പെട്ടിട്ടുണ്ടോ എന്ന് കൂടി അവർ അന്വേഷിക്കേണ്ടതാണ്. സാമ്പത്തിക പിന്നാക്കം നില്ക്കുന്ന അക്ഷരാഭ്യാസം ഇല്ലാത്തവരല്ലല്ലോ ഇവിടത്തെ ഫ്ലാറ്റുടമകൾ. സമ്പത്തും അധികാരികളുടെ പിന്തുണയും സാമുദായിക പിൻബലവും രാഷ്ട്രീയ സഹകരണവും ഉണ്ടെങ്കിൽ ഈ നാട്ടിൽ ഏതു നിയമവും ലംഘിക്കാമെന്ന് വന്നിരിക്കുന്ന അവസ്ഥ മാറിയേ തീരൂ. ജന ശ്രദ്ധയും അനുകമ്പയും ചെറുത്തു നില്പും എല്ലാം നിലനില്ക്കുന്നത് വാർത്താ മാധ്യമങ്ങൾ തുടങ്ങി എല്ലാ അഴിമതിക്കാരുടെയും പിന്തുണ ഉള്ളതുകൊണ്ട് തന്നെയാണ്. നാടും കടലും നശിപ്പിച്ച് വികസനവും ലാഭവും ഉണ്ടാക്കണം എന്ന ചിന്തയ്ക്കും നിയമത്തിന് ഈ നാട്ടിൽ പുല്ലുവില എന്ന ധാരണയ്ക്കും തിരുത്തൽ സൃഷ്ടിക്കാൻ കോടതിക്ക് കഴിഞ്ഞു എന്നത് ചെറിയ കാര്യമല്ല. കോടതി അതിന്റെ ഉത്തരവാദിത്തം തിരിച്ചുപിടിക്കുകയാണ് എന്ന് കരുതിയാൽ മതി.

മറ്റൊരു വിഷയമാണ് മലങ്കരസഭയിലെ കക്ഷി വഴക്ക് സംബന്ധിച്ച് അടുത്ത കാലത്ത് ഉണ്ടായ കോടതി ഉത്തരവുകൾ. ഇത്രയും കാലം കോടതികൾ ഉത്തരവുകൾ പുറപ്പെടുവിക്കാറുണ്ടായിരുന്നുവെങ്കിലും അവ നടപ്പാക്കുന്നത് സംബന്ധിച്ച് വിധി നൽകുന്ന കോടതികൾ പോലും അന്വേഷിക്കാറില്ലായിരുന്നു. തീർപ്പുണ്ടായ സാഹചര്യത്തിൽ വീണ്ടും കോടതിയിൽ വിധി ലംഘിക്കപ്പെടുന്നു എന്ന പരാതിയുമായി പലപ്പോഴും പോകാൻ എളുപ്പമായിരുന്നില്ല. അതുകൊണ്ട് വിധി നടപ്പാക്കാൻ സഹായിക്കേണ്ട സർക്കാർ, പോലീസ്, സിവിൽ ഉദ്യോഗസ്ഥർ എന്നിവർ കേസിൽ തോറ്റവരുമായി ചേർന്ന് നിയമം അട്ടിമറിക്കുകയായിരുന്നു പതിവ്. കോടതിയിൽ നീതി കിട്ടിയവർ യഥാർത്ഥത്തിൽ നിസ്സഹായരായി തീരുന്നു. ഈ ദുഃസ്ഥിതിക്ക് മാറ്റം വരുമെന്ന സൂചനയാണ് ഇപ്പോൾ കാണുന്നത്. വിധി നൽകിയ കോടതി അത് നടപ്പിലാകുന്നുണ്ടോ എന്ന് കൂടി അന്വേഷിക്കാൻ തുടങ്ങി എന്നതാണ് ഈ വ്യതിയാനം.

1975 ൽ തുടങ്ങിയ സഭാ കേസിന് സുപ്രീം കോടതിയിൽ നിന്നും അന്ത്യ തീർപ്പ് ഉണ്ടായത് 1995 ൽ ആണ്. ഭിന്നതയ്ക്ക് ആധാരമായ വിഷയങ്ങൾ എല്ലാം കോടതി വിശകലനം നടത്തി.മലങ്കര സഭാ ഭരണഘടന ജനാധിപത്യവത്ക്കരിച്ച് ആവശ്യമായ ഭേദഗതികൾ നടത്തി ഇരുകക്ഷികളുടെയും സംയുക്തമായ മലങ്കര ക്രിസ്ത്യാനി അസ്സോസിയേഷൻ ചേർന്ന് സഭ ഒന്നാകാൻ ഉത്തരവിട്ടു. അത് നീതിപൂർവ്വം നടക്കുവാനായി റിട്ടയർ ചെയ്ത സുപ്രീം കോടതി ജഡ്ജിയെ ചുമതലപ്പെടുത്തി. പരിശുദ്ധ അന്ത്യോഖ്യാപാത്രിയർക്കീസ് ബാവയെ ഭരണഘടന നൽകുന്ന എല്ലാ ആദരവും നൽകി അദ്ദേഹവുമായ ബന്ധം നിലനിർത്തുമെന്ന് മലങ്കര സഭ കോടതിയിൽ സത്യവാങ്മൂലം നൽകി. പള്ളികൾക്ക് ഈ കാര്യം ഉറപ്പ് നൽകി പ. മാത്യൂസ് ദ്വിതിയൻ ബാവ സർക്കുലർ അയയ്ക്കുകയും ചെയ്തു. ഇതേ തുടർന്ന് പാത്രിയർക്കിസ് കക്ഷിയിലെ മിക്ക മേല്പട്ടക്കാരും സഭാ ഭരണഘടന അംഗീകരിച്ച് കോടതികളിൽ രേഖ നൽകുകയായിരുന്നു ചെയ്തത്. എന്നാൽ 2002–ൽ പരുമലയിൽ വച്ച് സംയുക്തമലങ്കര അസ്സോസ്സിയേഷൻ കൂടിയ ദിവസം തന്നെ മുൻ പാത്രിയർക്കീസ് കക്ഷിയിലെ ഒരു വിഭാഗം ബദൽ യോഗം കൂടി സുപ്രീം കോടതിയുടെ വിധി അപ്പാടെ ലംഘിച്ചു.തുടർന്ന് ഐക്യത്തിൽ വരേണ്ട വിഭാഗം സമാന്തര സംവിധാനവും ഭരണഘടനയും സൃഷ്ടിച്ച് കോടതിവിധിയെ അക്ഷരാർത്ഥത്തിൽ ആക്ഷേപിച്ചു.ജനത്തെ വൈകാരികമായി ഇളക്കി ബദൽ കാതോലിക്കയെയും നിരവധി മേല്പട്ടക്കാരെയും സൃഷ്ടിച്ചു. സുപ്രീം കോടതി വിധി നിർവീര്യമാക്കാനുള്ള ശ്രമങ്ങൾ അരങ്ങേറി. മാറി മാറി വന്ന മുന്നണി സർക്കാർ ഈ നിയമവിരുദ്ധ നീക്കത്തിന് പിന്തുണ നൽകി. സുപ്രീം കോടതി വീണ്ടും ഇതിൽ ഇടപെടുന്നതിന് വിമുഖത

കാണിച്ചു. നിയമം അനുസരിക്കാൻ തയ്യാറായ മുൻ പാത്രിയർക്കിസ് കക്ഷിയിലെ ഐക്യത്തിൽ പങ്കുചേർന്ന വൈദികരും ജനങ്ങളും തീർത്തും ഞെരുക്കത്തിലായി. നിയമത്തിന്റെ വഴി അവലംബിച്ച് നിയമ സംരക്ഷണം കിട്ടേണ്ടവർ പകച്ചു നിന്നു. നിവൃത്തിയാകാതെ വന്നപ്പോൾ ഒത്തുതീർപ്പുകൾക്ക് ശ്രമിച്ചു. അത് ചെവിക്കൊള്ളുവാനും പാത്രിയർക്കിസ് അനുഭാവികൾ തയ്യാറായില്ല. നിയമപരമായിത്തന്നെ പള്ളികൾ പിടിച്ചെടുക്കുവാനായി ഓർത്തഡോക്സ് സഭയ്ക്കെതിരെ കേസ് ഫയൽ ചെയ്തു. അതിന്റെ അന്ത്യമായിരുന്നു 2017-ലെ അരുൺ മിശ്ര അധ്യക്ഷനായ ബഞ്ചിന്റെ വിധി.അതാകട്ടെ പാത്രിയർക്കിസ് കക്ഷിയുടെ അടിത്തറ ഇളക്കിയ നിയമ കല്പനയായിരുന്നു.

വിധി ഉണ്ടായ ഉടനെ  ധിക്കരിക്കുന്നതിന്റെ പ്രധാന പ്രചോദനം സർക്കാർ തന്നെയായിരുന്നു. കോടതി വിധി മാനിച്ച് ഐക്യപ്പെടുവാൻ കക്ഷികളെ നിർബന്ധിക്കേണ്ട സർക്കാർ കേസിൽ പരാജയപ്പെട്ടവർക്ക് പിന്തുണ നൽകി. അതുവഴി നിയമപരമായി തോറ്റ സാഹചര്യത്തിൽ ഭരണകൂടത്തിന്റെ സംരക്ഷണയിൽ നിയമം ധിക്കരിക്കാമെന്ന് പാത്രിയർക്കീസ് കക്ഷിക്കാർ ധരിച്ചു.കൂടെ ഇവിടെ കഴിഞ്ഞ കാലങ്ങളിലെല്ലാം ഈ കൂട്ടരെ പിന്തുണച്ചു കൊണ്ടിരുന്ന ഇവിടത്തെ ഐക്യജനാധിപത്യ വിഭാഗവും (UDF) ചേർന്നു. ഈ രാഷ്ട്രീയ ഐക്യ പിന്തുണയുടെ പിൻബലത്തോടെ കോടതി വിധി ധിക്കരിക്കുവാൻ പാത്രിയർക്കീസ് വിഭാഗം തയ്യാറായി. നിയമത്തിനെതിരായിട്ടുള്ള ഈ രാഷ്ട്രീയ-മറുകക്ഷി കൂട്ട് കെട്ട് ഫലപ്രദമാവില്ല എന്ന് വ്യക്തമാക്കുന്നതായിരുന്നു ഹൈക്കോടതിയിലെ ബഹു . ജഡ്ജി ഷെഫീക്കിന്റെ അദ്ധ്യക്ഷതയിലുള്ള ബഞ്ചിന്റെ ഇടപെടൽ. നീതിന്യായ കോടതികൾക്ക് വിധിക്കാൻ മാത്രമല്ല ചുമതല. അത് നടപ്പിലാക്കുന്ന ബാധ്യത കൂടി ഉണ്ട് എന്ന് വ്യക്തമാക്കി.ഒരു ബലപ്രയോഗവും കൂടാതെ പിറവം പള്ളിയെ സംബന്ധിച്ച സുപ്രീം കോടതിയുടെ വ്യക്തമായ വിധി ഒന്നേകാൽ വർഷത്തിനുശേഷം നടപ്പാക്കി. ഒരിക്കലും കോടതി വിധി നടപ്പിലാക്കില്ലെന്ന് സർക്കാരും മറുപക്ഷവും കരുതിയിരുന്ന പിറവം പള്ളിയിൽ വിധി നടപ്പിലാക്കിയതോടെ മലങ്കര സഭയിലെ ഏതു പള്ളിയിലും കോടതി വിധി അഥവാ രാജ്യത്തിലെ നിയമം നടപ്പിലാകും എന്നത് ഉറപ്പായി.

സുപ്രീം കോടതി വിധിയുടെ കൃത്യമായ ഉള്ളടക്കം 1995 ൽ കക്ഷികളുടെ അഭിപ്രായം കൂടി ആരാഞ്ഞ് ജനാധിപത്യവത്ക്കരിച്ച് പരിഷ്ക്കരിച്ച ഭരണഘടന സഭയ്ക്കും പള്ളികൾക്കും വിശ്വാസികൾക്കും ബാധകമാക്കി എന്ന് മാത്രമാണ്. അത് കോടതി വിധിയുടെ അടിസ്ഥാനത്തിൽ സഭാഭരണ ഘടന അംഗീകരിക്കുവാനുള്ള നിയമപരമായ ഉത്തരവാദിത്തം മാത്രമല്ല പാത്രിയർക്കീസ് വിഭാഗത്തിനുള്ളത്. ധാർമ്മിക ബാധ്യത കൂടിയുണ്ട്. (1) പാത്രിയർക്കീസ് കക്ഷിക്കാർ ഇന്നും ആദരിക്കുന്നു എന്ന് പറയുന്ന പൗലോസ് മാർ പീലക്സിനോസ്, ഗീവർഗ്ഗീസ് മാർ ഗ്രിഗോറിയോസ് തുടങ്ങിയ മെത്രാപ്പോലീത്തമാർ അത് അംഗീകരിക്കുകയും തങ്ങളുടെ ഭദ്രാസനങ്ങളിൽ നടപ്പിലാക്കുകയും ചെയ്തു. (2 ) സഭാ ഐക്യകാലത്ത് മുൻ പാത്രിയർക്കീസ് കക്ഷിക്കാരുടെ സഹകരണത്തോടെ അത് പരിഷ്ക്കരിച്ചു. (3) 1995 -ൽ സുപ്രീം കോടതി പാത്രിയർക്കീസ് കക്ഷിക്കാരുടെ ആക്ഷേപം കണക്കിലെടുത്ത് ജനാധിപത്യവത്ക്കരിച്ചു.(4) പാത്രിയർക്കീസ് കക്ഷിയിൽ 1995 വിധിക്ക് മുമ്പുള്ള എല്ലാ മേല്പട്ടക്കാരും അംഗീകരിച്ചു. (5) പിറവം പള്ളിയിലെ  വോട്ടവകാശമുള്ള എല്ലാ അംഗങ്ങളും അംഗീകരിച്ചു. അതിൻ പ്രകാരം തെരഞ്ഞെടുപ്പ് നടത്തി . ഇടവക മെത്രാപ്പോലീത്ത എന്ന നിലയിൽ എന്റെ അംഗീകാരം നേടി. പിന്നെ എന്തിനാണ് അതിൻ പ്രകാരം ഉള്ള സംവിധാനം വന്നപ്പോൾ ഇപ്പോൾ മെത്രാൻമാരുടെ നേതൃത്വത്തിൽ അക്രമം അഴിച്ചുവിടുന്നത്? ഇവിടെ അടിസ്ഥാനപരമായി നേതൃത്വത്തിനുൾപ്പെടെ സത്യസന്ധത നഷ്ടപ്പെട്ടു എന്നാണ് മനസ്സിലാക്കേണ്ടത്. ഇത്തരക്കാരെ തിരുത്തേണ്ടതിന് പകരം രാഷ്ട്രീയത്തിലെ ഇടതും വലതും ചേർന്ന് അവരെ വഴിതെറ്റിച്ച് നിയമവിരുദ്ധമായി സംരക്ഷണം വാഗ്ദാനം ചെയ്ത് ചൂഷണം ചെയ്യുന്നു. നിയമ ലംഘനത്തിന് രാഷ്ട്രീയ കക്ഷികൾ പ്രേരണ നൽകി സഭയിൽ നിയമവാഴ്ചയ്ക്കെതിരെ കലാപം രൂക്ഷമാക്കി.  പാത്രിയർക്കീസ് കക്ഷിക്കാരെ സഭയ്ക്കും പള്ളിക്കും പുറത്താക്കുന്ന നിയമ സാഹചര്യം ഉണ്ടായിട്ടും ജനത്തെ വഴിതെറ്റിച്ച്  അവരുടെ അവകാശങ്ങൾ നഷ്ടമാക്കിയ യാക്കോബായ സഭയിലെ അധ്യക്ഷൻമാരോടുള്ള വിധേയത്വം അവസാനിപ്പിച്ച് നിയമം അനുശാസിക്കുന്ന വഴി അന്വേഷിക്കാൻ ഇനിയെങ്കിലും രാഷ്ട്രീയക്കാർ തയ്യാറാകണം. യാക്കോബായ വിഭാഗത്തിലെ മേൽപ്പട്ടക്കാർക്ക് ഈ വിശ്വാസ സമൂഹത്തിന്റെ ഭാവിയും നിലനില്പുമല്ല, സ്വന്തം വ്യക്തി - സ്ഥാപിത-സാമ്പത്തിക താത്പര്യങ്ങൾ മാത്രമെയുള്ളൂ ലക്ഷ്യം. അവർ അവരുടെ നിലനില്പ് ഉറപ്പാക്കി. ഇറങ്ങിത്തിരിച്ച ജനത്തിന്റെ ഗതി എന്തായി? ഇന്നവർ ജനത്തെ നിയമത്തിന് വിരുദ്ധമായി കലാപത്തിലേക്ക് നയിക്കുന്നു.ഒരിക്കലും ഐക്യപ്പെടാനാവാത്ത അവസ്ഥയിലെത്തിക്കുന്നു. പുറത്താകപ്പെടുന്നവരുടെ വേദനയും വ്യഥയും അവർക്ക് മനസ്സിലാവില്ല. അവരെ തിരസ്ക്കരിച്ച് ഈ വിശ്വാസ സമൂഹം ഐക്യത്തിൽ പങ്കുചേരുകയാണ്  വിവേകം.

സഭയിൽ ഭിന്നതയുണ്ടായ കാലങ്ങളിൽ എങ്ങനെയാണ് അത് പരിഹരിക്കപ്പെട്ടത് എന്നും അന്വേഷിക്കണം . സഭയിലും തർക്കമുണ്ടാവുക സാധാരണമാണ്. അത് ബന്ധപ്പെട്ടവർ ഒന്നിച്ചിരുന്ന് പരിഹരിക്കുകയാണ് അഭികാമ്യം. അല്ലെങ്കിൽ വിഷയം സിവിൽ കോടതിയുടെ മുമ്പാകെ അവതരിപ്പിച്ച് ന്യായാധിപന്മാർ അതിന് തീർപ്പ് കല്പിക്കും. അതോടെ തർക്കം തീരുന്നു. ഒന്നുകിൽ അവരുടെ  വിധി അംഗീകരിച്ച് ഐക്യപ്പെടുന്നു. അല്ലെങ്കിൽ പിരിഞ്ഞ് സ്വന്തമായ സംവിധാനം സൃഷ്ടിക്കുന്നു. നവീകരണക്കാരുമായി നിയമയുദ്ധത്തിൽ യാഥാസ്ഥിതിക സമൂഹം കേസിൽ വിജയിച്ചു.നവീകരണക്കാർ ഐക്യത്തിന് തയ്യാറാകാതെ പ്രത്യേക സംവിധാനം സൃഷ്ടിച്ച് മർത്തോമ്മാ സഭയെന്ന് പേര് സ്വീകരിച്ച് വളർന്ന് കെട്ടുറപ്പുള്ള സഭയായി. ഓർത്തഡോക്സ് - പാത്രിയർക്കീസ്  വിഭാഗങ്ങളിൽ നിന്ന് മാറിയ മലങ്കര കത്തോലിക്കർക്കും നിയമ പ്രകാരം ഒന്നും  ലഭിച്ചില്ല. നാം ഒന്നും  കൊടുത്തുമില്ല. എല്ലാം നിയമപ്രകാരമാണ് നടന്നത്. വിശ്വാസ - ചരിത്ര - ഐക്യമുള്ള സമൂഹത്തിന്റെ ഇപ്പോഴത്തെ തർക്കത്തിലും ഈ വഴികൾ തന്നെയാണ് പരിഹാരം. തർക്ക വിഷയങ്ങൾക്ക് തീർപ്പായ സാഹചര്യത്തിൽ ഇത് ഐക്യത്തിനുള്ള സന്ദർഭമായി തിരിച്ചറിയുക തന്നെയാണ് നല്ലതും ന്യായവുമായ വഴി.  അല്ലെങ്കിൽ കലാപം ഉണ്ടാക്കാതെ പിരിഞ്ഞ് ആവശ്യമായ ബദൽ ക്രമീകരണങ്ങൾ ചെയ്യുക . ഐക്യത്തിലേക്ക് വരിക എന്നതാണ് എന്റെ വ്യക്തിപരമായ  ആഗ്രഹം.

തങ്ങൾക്ക് ഭൂരിപക്ഷമുള്ള പള്ളികളിൽ കോടതി വിധി / നിയമം നടപ്പിലാക്കാൻ അനുവദിക്കില്ല എന്ന വാദത്തിന് കഴമ്പില്ല.ജനാധിപത്യ വ്യവസ്ഥയിൽ ഭൂരിപക്ഷമാണ് തീരുമാനമെടുക്കുന്നത് എന്നത് ചില കാര്യങ്ങളിൽ മാത്രമാണ്. കാശ്മീരിലെ ഭൂരിപക്ഷ അഭിപ്രായമല്ല ഇന്നവിടെ പ്രാബല്യത്തിലിരിക്കുന്നത്. അവിടെ ഹിതപരിശോധന നടത്തി ഭൂരിപക്ഷ തീരുമാനം നടപ്പിലാക്കുവാൻ ഒരിക്കലും സർക്കാർ ശ്രമിച്ചിട്ടില്ല. അതുപോലെ ഖാലിസ്ഥാൻ പ്രശ്ന കാലത്ത് പഞ്ചാബിന്റെ വികാരം കണക്കിലെടുത്ത് അതിനെ സ്വതന്ത്രമാക്കാനോ, തമിഴ്നാട്ടിൽ ഹിന്ദി വിരുദ്ധ പ്രക്ഷോഭകാലത്ത് സ്വതന്ത്ര തമിഴ്നാട് സൃഷ്ടിക്കാനോ കേന്ദ്ര സർക്കാർ നടപടിയെടുത്തില്ല. വിഘടന പ്രക്ഷോഭങ്ങൾ അംഗീകരിച്ച് നടപടികൾ സ്വീകരിക്കാനാവില്ല. അവിടെയെല്ലാം രാജ്യ നിയമമാണ് മാനദണ്ഡം. അതുപോലെ ബി.ജെ.പി സർക്കാരിന് ഭൂരിപക്ഷമുണ്ടെങ്കിലും ഭരണഘടനയിലെ സെക്കുലർ പ്രയോഗം വെട്ടി ഇന്ത്യയെ ഹിന്ദു രാഷ്ട്രമാക്കുവാനും ആവില്ല. അതായത് ഭൂരിപക്ഷത്തിന് നിയമം അസാധുവാക്കാനാവില്ല.

നിയമം അനുസരിക്കുന്നവരിലെ ഭൂരിപക്ഷത്തിന് നിയമം അനുശാസിക്കുന്ന കാര്യങ്ങൾ ചെയ്യുവാൻ മാത്രമാണ്  അവകാശ സ്വാതന്ത്ര്യങ്ങൾ ഉള്ളത്. അതായത് മലങ്കരസഭയുടെ ഭരണഘടനയ്ക്കുള്ളിൽ നിന്ന് ഭരണഘടന പ്രകാരം പ്രവർത്തിക്കുന്നവർക്ക്, അവർക്ക് അനുവാദമുള്ള മേഖലകളിൽ ഭൂരിപക്ഷ പ്രകാരം പ്രവർത്തിക്കാം. പള്ളിയിൽ പണം ചെലവഴിക്കുന്നതു സംബന്ധിച്ച്, ട്രസ്റ്റി/ കമ്മിറ്റിക്കാരെ തെരഞ്ഞെടുക്കുന്നതിനെക്കുറിച്ച്, സ്ഥലം വാങ്ങുന്നതിനെ സംബന്ധിച്ച് എല്ലാം ഭൂരിപക്ഷപ്രകാരം തീരുമാനിക്കാം. നിയമവിരുദ്ധമായി പള്ളി ഭരണം നടത്തുവാനോ സഭാ ഭരണഘടന വിട്ട് മറ്റൊരു ഭരണഘടന നടപ്പിലാക്കാനോ ഭൂരിപക്ഷത്തിന് അവകാശമില്ല. ഭൂരിപക്ഷത്തിന് നിയന്ത്രിത സ്വാതന്ത്ര്യ അവകാശങ്ങൾ ഉണ്ടാകുന്നത് ഭരണഘടനയ്ക്കുള്ളിൽ നിന്ന് പ്രവർത്തിക്കുമ്പോൾ മാത്രമാണ്. അതുകൊണ്ട് ഭരണഘടന അംഗീകരിച്ച് സഭാംഗമായി സ്വാതന്ത്ര്യാവകാശങ്ങൾ നേടുകയാണ് ശരിയായ വഴി.

ഈ തിരിച്ചറിവിലേക്ക് വ്യവഹാരവുമായി  കോടതിയെ അഭയപ്പെട്ടവർ വരേണ്ടതുണ്ട്. ഇല്ലാത്ത അവകാശം സ്ഥാപിക്കുന്നതിനാണ് കോലഞ്ചേരി ഇടവകയിൽപ്പെട്ട ചില പാത്രിയർക്കീസ് കക്ഷിക്കാർ കോടതിയിൽ പോയി 2017 ലെ വിധി സമ്പാദിച്ചത്. വിധി കിട്ടിയപ്പോൾ അവർ അംഗീകരിക്കാൻ സന്നദ്ധരല്ല. രാഷ്ട്രീയക്കാർ അതിന് പിന്തുണയും. കോടതി കൃത്യമായി കാര്യം മനസ്സിലാക്കി ഇടപെട്ടു.സർക്കാർ ഇപ്പോൾ കൈ കഴുകുന്നു. ജുഡീഷ്യറി അതിന്റെ പങ്ക് വ്യക്തമായി തിരിച്ചറിഞ്ഞ് പ്രവർത്തിക്കുവാൻ തുടങ്ങിയതിൽ ആശ്വസിക്കാം. നീതിപൂർവ്വമായ ഒരു സമൂഹസൃഷ്ടിയിൽ ജുഡീഷ്യറി അതിന്റെ  ചുമതല വഹിക്കുവാൻ നിഷ്പക്ഷവും ശക്തവുമാകട്ടെ എന്ന് പ്രാർത്ഥിക്കാം. ❑



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സമകാലികം

# വിഷവും വിഷഹാരികളും

**ഫാ. ഡോ. കെ. എം. ജോർജ്**

അന്തരീക്ഷം മുഴുവൻ വിഷലിപ്തമാകുമ്പോൾ, ജീവന്റെയും ജീവനെ വിഴുങ്ങുന്ന മരണത്തിന്റെയും നേർത്തു നേർത്തു വരുന്ന അതിർ വരമ്പിലൂടെ നാം നടക്കുമ്പോൾ എന്തായിരിക്കും നമ്മുടെ ചിന്ത?

സയനൈഡ് മഹാ വിഷമാണ്. അതുപയോഗിച്ച് നമുക്കു ചിലരുടെ ജീവനെടുക്കാം, പെട്ടെന്ന്. ഭക്ഷണത്തിൽ മായം ചേർത്തും പച്ചക്കറികളിൽ വിഷമടിച്ചും നമുക്ക് ആയിരങ്ങളെ കൊല്ലാം, ക്രമേണ. മനുഷ്യമനസ്സിൽ വിഷം കയറ്റി, വിദ്വേഷത്തിന്റെയും വൈരാഗ്യത്തിന്റെയും കൊടും വിഷം കുത്തിവച്ച് നമ്മുടെ മക്കളെയും അവരുടെ പിൻതലമുറകളെയും തീരാത്ത പകയുടെ അഗ്നിയിൽ നമുക്കു ഹോമിക്കാം, നിത്യമായി.

പെട്ടെന്ന് പുരാണകഥയാണ് ഓർമ്മയിലെത്തുക. പാലാഴി കടഞ്ഞ് അമൃതെടുക്കാനാണല്ലോ അസുരന്മാരും ദേവന്മാരും തമ്മിൽ ഒത്തത്. ഒരിക്കലും ഒളിമങ്ങാത്ത നവയൗവ്വനയുക്തരായി എന്നും ജീവിക്കാനാണ് ഇരുകൂട്ടരും ആഗ്രഹിച്ചത്. മഹാമേരുവെന്ന മന്ഥര പർവ്വതമെടുത്ത് കടകോലായി ഉപയോഗിച്ച്, ക്ഷീരസമുദ്രം കടയുകയാണ്. കടകോലിൽ ചുറ്റി കടയാൻ കയറായി ഉപയോഗിക്കുന്നത് വാസുകിയെന്ന സർപ്പത്തെ. അസുരന്മാർ സർപ്പത്തിന്റെ തലയിലും ദേവന്മാർ വാലറ്റത്തുമാണ് പിടിച്ചിരിക്കുന്നത്. നിരവധി അമൂല്യമായ രത്നങ്ങളും വിലതീരാത്ത നിധികളുമെല്ലാം തൈരിൽ നിന്ന് വെണ്ണപോലെ ഉയർന്നു വന്നു. പക്ഷേ അക്കൂടെ അതാ കാളകൂടമെന്ന കൊടു വിഷം. അതുയർത്തിയ ഭീഷണി ചില്ലറയല്ല. അമൃത് കഴിച്ച് നിത്യയൗവ്വനം നിലനിർത്താൻ ആഗ്രഹിച്ച അസുരന്മാർക്കും ദേവന്മാർക്കും വംശവിച്ഛേദനം തന്നെയുണ്ടാകാം. അതുകൊണ്ട് പരിഹാരം തേടി അവർ ശിവന്റെ അടുത്തെത്തി. ഹലാഹലമെന്ന കാളകൂടത്തിന്റെ മാരകശക്തി അറിഞ്ഞ ശിവൻ സൃഷ്ടിയോടുള്ള കരുണയോടെ അതു മുഴുവൻ വിഴുങ്ങുവാൻ തീരുമാനിച്ചു. തൊണ്ട വരെയെത്തിയ കടുംനീലക്കറുപ്പായ 'സയനൈഡ്' തന്റെ പ്രിയന്റെ ജീവൻ എടുക്കും എന്നു ഭയപ്പെട്ട പാർവ്വതി ഭർത്താവിന്റെ കഴുത്തിൽ ഞെക്കിപ്പിടിച്ച് വിഷവ്യാപനം തടഞ്ഞു. ശിവൻ അങ്ങനെ നീലകണ്ഠനുമായി. എന്തൊരു മഹാകാരുണ്യമാണ് മഹാദേവൻ പ്രകടിപ്പിച്ചത്. ലോകത്തെ മുഴുവൻ വിഴുങ്ങുവാൻ കെൽപ്പുറ്റ വിഷത്തെ സ്വയം വിഴുങ്ങി, പരസ്പരം പടവെട്ടുന്ന അസുരന്മാർക്കും ദേവന്മാർക്കും  രക്ഷ കൊടുത്തു (ഭാഗവതത്തിലും വിഷ്ണുപുരാണത്തിലും മഹാഭാരതത്തിലുള്ള ഈ കഥയ്ക്ക് പാഠാന്തരങ്ങൾ ഉണ്ട്).

വിഷം തീണ്ടിയാൽ നാം പോകുന്നത് വിഷഹാരിയുടെ അടുത്താണ് (പാരമ്പര്യവൈദ്യനോ ആധുനിക ഡോക്ടറോ ആകാം). മതങ്ങളുടെ ചരിത്രത്തിലും മതേതര സമൂഹത്തിലും ഇടയ്ക്കിടെ അങ്ങനെ വിഷഹാരികൾ പ്രത്യക്ഷപ്പെടുന്നുണ്ട്. സോക്രട്ടീസ് വിഷഹാരിയായിരുന്നു. അന്നത്തെ സമൂഹ ജീർണ്ണതയുടെ വിഷം സ്വയം ഏറ്റുവാങ്ങി. വിഷഹാരിയായ മഹാത്മാഗാന്ധി നമ്മുടെ രാജ്യത്ത് കുമിഞ്ഞുകൂടിയ മത-ജാതി-വർഗ്ഗീയ വിഷമാണ് തന്റെ നെഞ്ചിൽ വെടിയുണ്ടകളായി സ്വീകരിച്ചത്. വെടിയേറ്റു വീണ മാർട്ടിൻ ലൂഥർ കിങ് ജൂനിയർ ഏറ്റെടുത്ത വിഷം വെള്ളക്കാരുടെ വംശീയ വൈരത്തിന്റെയും വർണ്ണ വിവേചനത്തിന്റെയുമായിരുന്നു. പുരാതന യഹൂദ പാരമ്പര്യത്തിൽ മോശ വിഷഹാരിയായിരുന്നു. അതുകൊണ്ടാണ് സർപ്പവിഷത്തിനു പരിഹാരമായി പിച്ചള സർപ്പത്തെ ഉയർത്തി ജനത്തെ രക്ഷിച്ചത്. പക്ഷേ സ്വയം ആ വിഷം ഏറ്റെടുത്തില്ല എന്നൊരു വ്യത്യാസമുണ്ട്. ക്രിസ്തീയ പാരമ്പര്യം അതുല്യനായ വിഷഹാരിയായി യേശുക്രിസ്തുവിനെ ഉയർത്തിപ്പിടിച്ചു. പാപം വിഷമാണെങ്കിൽ, മനുഷ്യരാശിയുടെ പാപ വിഷമെല്ലാം സ്വയം ഏറ്റുവാങ്ങി, തന്റെ കൊലയാളികളോട് ഹൃദയപൂർവ്വം ക്ഷമിച്ച്, തിന്മയുടെ വിഷത്തിൽ നിന്ന് മോചിപ്പിച്ച് വേർപാടിന്റെ നടുച്ചുവർ ഇടിച്ചുകളഞ്ഞ് നമുക്ക് സൗഖ്യം നൽകിയ യേശുവാണ് പിന്നീടുണ്ടായ ക്രിസ്തീയാചാര്യന്മാർക്കും ഇടയന്മാർക്കുമൊക്കെ മാതൃകയായി സഭ ഉയർത്തിക്കാട്ടുന്നത്.

മലങ്കരസഭയിൽ (ഇരുകൂട്ടരും കൂടിയത്. ഒന്നേയുള്ളു ആ സഭ) നെടുനാളായി (1970-കളിൽ തുടങ്ങി) ജനങ്ങളിൽ കുത്തിവച്ചുകൊണ്ടിരിക്കുന്ന വിഷം നമ്മുടെ അതിരുകൾക്കപ്പുറത്ത് വ്യാപിക്കുന്നു എന്ന് നാം തിരിച്ചറിയണം. നിഷ്ക്കളങ്കരായ നമ്മുടെ കൊച്ചുകുട്ടികളിലേക്കും, ലോകത്തിന് നല്ല സേവനവും കൈത്താങ്ങലും കൊടുക്കാൻ ത്രാണിയുള്ള നമ്മുടെ ചെറുപ്പക്കാരിലേക്കും, യേശുവിന്റെ എളിമയിലും ത്യാഗത്തിലും പങ്കുചേർന്ന്, ലോകത്തിന് സൗഖ്യം നൽകാൻ വിളിക്കപ്പെട്ടിരിക്കുന്ന വൈദികരിലേക്കും പ്രത്യേകിച്ച് മേൽപ്പട്ടക്കാരിലേക്കും ഈ മാരകവിഷം പടർന്നു തുടങ്ങി. ആരാണ് ഈ വിഷം വമിപ്പിക്കുന്നത് എന്നു ചോദിച്ച് വിമർശിക്കാൻ എളുപ്പമാണെങ്കിലും നാമെല്ലാം ഇതിന്റെ ഉറവിടവും ഇരകളുമാണ് എന്ന് ആത്മതപനത്തോടും കണ്ണീരോടും കൂടി മാത്രം പറയാം. ഇത് നൂറ്റാണ്ടുകൾ നീണ്ടുനിൽക്കുന്ന കാളകൂടമാണ്. നാസി കോൺസെൻട്രേഷൻ ക്യാമ്പുകളിൽ വിഷവാതകമേറ്റ് മരിച്ചുവീണ ലക്ഷോപലക്ഷം നിഷ്ക്കളങ്ക മനുഷ്യരെപ്പോലെ, സാധാരണക്കാരും നല്ലവരുമായ നമ്മുടെ വിശ്വാസികളാണ് ആദ്യം വിഷമേറ്റ് വീഴുന്നത്. ഏറ്റവും അവസാനം ഹിറ്റ്ലർമാരും ഗീബൽസുമാരും.

**നിഷ്ക്കളങ്കരായ നമ്മുടെ കൊച്ചുകുട്ടികളിലേക്കും, ലോകത്തിന് നല്ല സേവനവും കൈത്താങ്ങലും കൊടുക്കാൻ ത്രാണിയുള്ള നമ്മുടെ ചെറുപ്പക്കാരിലേക്കും, യേശുവിന്റെ എളിമയിലും ത്യാഗത്തിലും പങ്കുചേർന്ന്, ലോകത്തിന് സൗഖ്യം നൽകാൻ വിളിക്കപ്പെട്ടിരിക്കുന്ന വൈദികരിലേക്കും പ്രത്യേകിച്ച് മേൽപ്പട്ടക്കാരിലേക്കും ഈ മാരക വിഷം പടർന്നു തുടങ്ങി. ആരാണ് ഈ വിഷം വമിപ്പിക്കുന്നത് എന്നു ചോദിച്ച് വിമർശിക്കാൻ എളുപ്പമാണെങ്കിലും നാമെല്ലാം ഇതിന്റെ ഉറവിടവും ഇരകളുമാണ് എന്ന് ആത്മതപനത്തോടും കണ്ണീരോടും കൂടി മാത്രം പറയാം.**

നമുക്കാവശ്യം വിഷഹാരികളെയാണ്. ആ ചുമതല നടത്താൻ നിയുക്തരായവരിൽ ചിലർ ഇപ്പോൾ വിഷക്കനികളായി മാറുകയാണ്. അവരുടെ ഉച്ഛ്വാസവായുവിലും അവർ ഉച്ചരിക്കുന്ന വാക്കുകളിലും കൊടിയ വിഷമാണ്.

നമുക്കാവശ്യം ഉത്തമരായ വിഷഹാരികളെയാണ്. അന്തരിച്ച പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി പറയുന്നുണ്ട്, 'ഹസ്യോദീലാൻ' എന്ന് സുറിയാനി പാരമ്പര്യത്തിൽ കർത്താവിന്റെ പര്യായമായി മേൽപ്പട്ടക്കാരെ വിളിക്കുന്നത് വളരെ അർത്ഥപൂർണ്ണമാണെന്ന്. ഞങ്ങളുടെ പാപപരിഹാരകൻ, സൗഖ്യദായകൻ (healer) എന്നർത്ഥം. നാം ഇവിടെ ഉപയോഗിച്ച അർത്ഥത്തിൽ വിഷഹാരി എന്നും പറയാം. 1958 വരെ ചീറ്റിയ വിഷം ഒരു വ്യാഴവട്ടക്കാലം നിർവീര്യമായി. സഭ ശാന്തമായി. ജനങ്ങൾ സന്തോഷിച്ചു. ആരത് തകർത്തു? എന്തിനു തകർത്തു? ഉത്തരമില്ല. ഇപ്പോൾ ഇവിടെ നടക്കുന്ന മിക്ക കാര്യങ്ങളും 2018-ലെ പ്രളയംപോലെ വിഷപ്രളയം സൃഷ്ടിക്കുകയാണ്. ഇങ്ങനെ നിരന്തരം പെയ്തിറങ്ങുന്ന വിഷമെല്ലാം ഇനി ആർ കുടിച്ചു വറ്റിക്കും? റോമാക്കാരനും യഹൂദന്മാർക്ക് വിജാതീയനുമായ ഗവർണ്ണർ പൊന്തിയോസ് പീലാത്തോസ് പരോക്ഷമായി സൂചിപ്പിച്ചു, നിഷ്കളങ്കനായ യേശുവിനെ കൊല്ലാൻ മുറവിളി കൂട്ടുന്നവർക്ക് ആ രക്തം വിഷമായിത്തീരുമെന്ന്. മഹാപുരോഹിതന്മാർ കൂലി കൊടുത്ത് ശട്ടംകെട്ടി നിർത്തിയ കുറെ ആളുകൾ വിളിച്ചുപറഞ്ഞു: 'അവന്റെ രക്തം ഞങ്ങളുടെ മേലും ഞങ്ങളുടെ മക്കളുടെ മക്കളുടെമേലും ഇരിക്കട്ടെ' യെന്ന്.

നമ്മുടെ രാജ്യത്ത് മക്കളും മക്കളുടെ മക്കളുമായി പിൻതലമുറകൾ ഉള്ള വിശ്വാസികളും വൈദികരും ഇത് ശ്രദ്ധിക്കണം. ആരു സ്ഥാനം തന്നാലും ആര് വിശ്വാസം പഠിപ്പിച്ചാലും ആരു കൽപ്പിച്ചാലും, യേശുക്രിസ്തു കാണിച്ച സ്നേഹത്തിന്റെയും ക്ഷമയുടെയും സുവിശേഷത്തിനപ്പുറം നമുക്ക് മറ്റൊരു

സുവിശേഷമില്ല. നമ്മുടെ അന്തരീക്ഷവും പരിസ്ഥിതിയും മലിനമാക്കരുതെന്ന് ഉപദേശിക്കുന്നവർ ഭാവിതലമുറകളെ ഓർത്തു കൂടിയാണ് അത് പറയുന്നത്. ഈ വിഷബാധയിൽ നിന്ന് എങ്ങിനെ നമ്മുടെ കുഞ്ഞുങ്ങളെ രക്ഷിക്കാമെന്ന് നമുക്കു ദൈവസന്നിധിയിൽ അനുതാപത്തോടും കണ്ണീരോടും കൂടി ആലോചിക്കാം. വിഷഹാരികൾ അന്യം നിൽക്കുകയോ വിഷസ്രോതസ്സുകളായിത്തീരുകയോ ചെയ്യുന്ന നമ്മുടെ തലമുറയിൽ ദൈവമേ, നീതിമാന്മാരും സൗഖ്യദായകരുമായവരെ അയച്ചുതരണമേ എന്നപേക്ഷിക്കാം.

**പിൻകുറിപ്പ്:** എല്ലാ മൂർഖന്മാർക്കും വിഷമുണ്ട്. കേരളത്തിൽ മൂർഖന്മാരുടെ എണ്ണമെടുത്താൽ ലക്ഷോപലക്ഷം കാണാം. പക്ഷേ മനുഷ്യരെ ദംശിക്കുന്നവർ താരതമ്യേന വളരെ അപൂർവ്വം. അവയെ ചവിട്ടുകയോ തടസ്സപ്പെടുത്തുകയോ ഉപദ്രവിക്കയോ ചെയ്താൽ മാത്രമേ അവ വിഷം പുറത്തെടുക്കുകയുള്ളൂ. അല്ലെങ്കിൽ അവ മനുഷ്യരെ ഒഴിഞ്ഞുമാറും. വിഷബാധയ്ക്ക് പരിഹാരങ്ങൾ ഉണ്ടെന്നുള്ളത് നമ്മുടെ വലിയ പ്രത്യാശയാണ്. പക്ഷേ, നം അത് സത്യമായി തേടണം.

ആദിസർപ്പത്തിന്റെ വിഷ വാക്കു ശ്വസിച്ച ആദം-ഹവ്വമാരുടെ പിൻതലമുറക്കാർക്കെല്ലാം ഉള്ളിൽ കുറച്ചു വിഷം കാണും. പക്ഷേ മൂർഖന്മാരെപ്പോലെ, പ്രകോപിതരായാൽ മാത്രമേ അത് പുറത്തു വരൂ. ആ വിഷം ഒരിക്കലും പുറത്തുവരാത്തവിധം അതിനെ നിർവീര്യമാക്കാനും വറ്റിച്ചു കളയാനുമാണ് നാം വി. കുർബ്ബാനയും നോമ്പും പ്രാർത്ഥനയും കൂദാശകളുമെല്ലാം അനുഷ്ഠിക്കുന്നത്. കുറച്ചേറെ അത് നമുക്കു സാധിക്കയും ചെയ്യും. വിശുദ്ധരായ പൂർവ്വികർ അതാണ് നമ്മെ പഠിപ്പിച്ചത്. ആ വിഷത്തെ പുറത്തേക്ക് ചീറ്റിപ്പിക്കുന്ന വാക്കുകളിൽ നിന്നും പ്രവൃത്തികളിൽ നിന്നും ആലോചനകളിൽ നിന്നും നമ്മെയും, തീവ്രവാദങ്ങളിലേക്ക് നാം എടുത്തെറിയുന്ന ചെറുപ്പക്കാരെയും യുവവൈദികരെയും ജരാനരകൾ ബാധിച്ച് ദൈവത്തിന്റെ ന്യായപീഠത്തിനു മുൻപിൽ നിൽക്കാൻ ഒരുങ്ങുന്ന ഇടയന്മാരെയും കാത്തുകൊള്ളണമേ എന്നും നമുക്കെല്ലാം വിനയപൂർവ്വം സങ്കടത്തോടെ പ്രാർത്ഥിക്കാം.

സഭാചരിത്രത്തിലെ ഏറ്റം ദുഃഖകരമായ ഒരു വിഷപർവ്വത്തിന് സാക്ഷികളും ഇരകളുമാകാൻ വിധിക്കപ്പെട്ടിരിക്കുന്ന നമുക്ക്, സ്വർഗ്ഗീയ വൈദ്യനും വിഷഹാരിയുമായ നമ്മുടെ കർത്താവ് 'അമർത്യതയുടെ ഔഷധം' നൽകട്ടെ.






## പുതുക്കി പണിത കബറിടത്തിന്റെ സമർപ്പണം

കാതോലിക്കേറ്റിന്റെ രത്നദീപം പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ പുതുക്കി പണിത കബറിടത്തിന്റെ സമർപ്പണം ഒക്ടോബർ 26 ശനിയാഴ്ച രാവിലെ വി. കുർബ്ബാനാനന്തരം നിരണം ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു.

# മാന്ദമംഗലം പള്ളി

## താക്കോൽ ഒക്ടോബർ 31ന് മുമ്പ് കോടതിയിൽ എൽപ്പിക്കുവാൻ ഉത്തരവായി

കൊച്ചി: മാന്ദമംഗലം പള്ളിയുടെ താക്കോല് ഒക്ടോബർ 31-ന് മുമ്പ് പള്ളി ക്കോടതിയെ എല്പ്പിക്കുവാന് കേരളാ ഹൈക്കോടതി ഉത്തരവിട്ടു.

### പുസ്തകം






**സഖറിയാ മാർ തെയോഫിലോസിന്റെ പ്രസംഗങ്ങൾ സമാഹരിച്ചു പ്രസിദ്ധീകരിച്ച കാരുണ്യത്തിന്റെ ലാവണ്യ ദർശനം എന്ന ഗ്രന്ഥം പ. കാതോലിക്കാ ബാവായ്ക്ക് ഉമ്മൻ കൊച്ചുമ്മൻ (എഡിറ്റർ) സമർപ്പിക്കുന്നു.**

# കരുണയുടെ പാഠങ്ങൾ

## സ്ലീബാപെരുന്നാളിന് ശേഷം ഏഴാം ഞായർ

**(വി. മത്തായി 5:21-26)**

**ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ**



**വേദപശ്ചാത്തലം**

ചില മതതീവ്രവാദികൾ രാജ്യനിയമങ്ങളെ നിസാരവത്ക്കരിക്കുകയോ ദുർവ്യാഖ്യാനം ചെയ്യുകയോ വഴി സമൂഹത്തിന് ഭീഷണിയുയർത്തുന്നത് നാം കണ്ടിരിക്കും. *കൊല ചെയ്യരുത്* എന്ന കല്പനയോടൊപ്പം അതിന് കാരണമാകുന്ന വാക്കുകളോ,ചിന്തകളോ,കോപമോ പോലും പ്രാണഹത്യയ്ക്ക് തുല്ല്യമായി കർത്താവ് പഠിപ്പിച്ചു. ശരിയായ ധാർമ്മീകതയുടെയും നീതിയുടെയും അടിസ്ഥാനത്തിൽ കർത്താവ് വേദത്തെ വ്യഖ്യാനിക്കുകയാണ്. ഒരുപക്ഷെ ഇതൊരു വ്യാഖ്യാനമാതൃകകൂടിയാണ്. അന്തഛിദ്രങ്ങൾ തെല്ല് കൂടുതലുള്ള സമൂഹത്തെയാണ് വി.മത്തായി ശ്ലീഹാ അഭിസംബോധന ചെയ്യുന്നത്. അതുകൊണ്ടാവാം, സഹോദര സനേഹവും,ഐക്യവും വളർത്തിയെടുക്കാനുള്ള ശ്രമവും സുവിശേഷകന്റെ ഭാഗത്ത് നിന്നുണ്ടായിട്ടുണ്ട്.

നിയമങ്ങളും മൂല്ല്യങ്ങളും ഒരുപോലെ വ്യാഖ്യാനവിധേയമാകുന്ന ഒരു സമകാലിക പരിസരത്താണ് മലങ്കരസഭ തീർത്ഥാടനം തുടരുക. യുദ്ധവും സമാധാനവുമെന്ന സാഹിത്യപ്രയോഗം പോലെ വിഭിന്നമായ വാഗ്പോരുകളിലൂടെ ഒരു സഭയുടെ മക്കൾ വിഛിന്നമായ രണ്ട് ധ്രുവങ്ങളിലൂടെ അക്കപ്പോരുകൾക്ക് അറുതി തേടുകയാണ്. വിഘടനവും വിപ്ലവങ്ങളും അശാന്തി തീർക്കുന്ന കാലത്ത് ഈ വേദഭൂമിക നമുക്ക് ആശ്വസം പകരുന്നു.

**1. വിചാരം കർമ്മത്തിന്റെ വിത്ത്**

കർമ്മങ്ങൾക്ക് വിത്താകുന്നതാണ് വിചാരം. വൃഥാ വിചാരങ്ങൾ വീഴ്ച്ചയിലേക്കുള്ള പടിയിറക്കമാണ്. കാരണമില്ലാതെ കോപിക്കുന്നതിനും, കൊലപാതകിയ്ക്കുമുള്ള പ്രതിഫലത്തെയും ഈ വേദഭാഗത്ത് *ശിക്ഷാവിധി* എന്ന് തന്നെ പറഞ്ഞിരിക്കുന്നു. അതുകൊണ്ടാവാം കോപത്തെ കഠിനമായി യാക്കോബ് ശ്ലീഹായെ( 1:20) പോലുള്ളവർ പരിഗണിക്കുവാൻ കാരണം. ബാർ എബ്രായയുടെ ജ്ഞാന സമാഹരത്തിൽ *പെട്ടെന്ന് കോപിഷ്ടനാകുന്ന ഒരു സുഹൃത്തിൽ നന്മയുണ്ടെങ്കിൽ തന്നെ നീ നിന്റെ വിശ്വാസമർപ്പിക്കരുത്* പ്രണഹത്യയ്ക്ക് കാരണമാകുന്ന സമീപനങ്ങൾ ഗൗരവ്വമായി കാണാനും അതിനെ നന്മക്കായി രൂപപെടുത്തുവാനുമുള്ള സമീപനം സഭാജീവിതത്തിൽ വി.കുമ്പസാരത്തിലൂടെയും മറ്റും പിതാക്കന്മാർ ക്രമീകരിച്ചിട്ടുണ്ട്. ഇന്ദ്രിയങ്ങളുടെ വാതായനങ്ങളെ അടച്ച് രഹസ്യത്തിൽ കാണുന്ന പിതാവിനോട് സംസർഗം ചെയ്യുവാൻ സാധിക്കുകയാണ് കരണീയം.

യരുശലേമിനടുത്ത *ഹിന്നോം* താഴ്വരയിൽ(ഒശീീ ഢമഹഹല്യ) അശുദ്ധവസ്തുക്കളും, കല്ലെറിഞ്ഞു കൊല്ലപ്പെടുന്നവരുടെ ശരീരങ്ങളും ദഹിപ്പിക്കുന്ന ഒരു സ്ഥലമുണ്ടായിരുന്നു. ആഹാസ് രാജവ് ബാൽ പ്രതിമകൾക്ക് ധൂപാർപ്പണം നടത്തിയ സ്ഥലമായിരുന്നു ഇത്. (2.ദിന 28: 3,33:6) ഇതിനെ *ഗീഹാനോ* എന്ന് വിളിച്ചിരുന്നു. ഈ പദത്തിനും, *ഗേഹന്നാ* എന്ന സമാന പദത്തിനും അഗ്നിനരകം എന്ന് തന്നെയായിരുന്നു അർത്ഥം. ഈ താഴ്വരയെ യിര്യമ്യാവ് പ്രവാചകൻ ശപിക്കുന്നുണ്ട്. (യിര്യ 7:32-33) ഈ താഴ് വര ആഹാസിനെ പോലെയുള്ളവരുടെ വിഗ്രഹാരാധനയുടെയും, ദുർവിചാരങ്ങളുടെയും വീഴ്ച്ചയുടെയും പ്രതീകമാണ്. ആയതിനാൽ വിചാരങ്ങളിലേക്ക് കടന്ന് കയറുന്ന ആകൽകറുസായുടെ പ്രേരണകളെ ഒഴിവാക്കുവാൻ ശ്രദ്ധിക്കണം. യിസ്രായേലിനെ പ്രവാസത്തിലേക്ക് നയിച്ച ആഹാസിന്റെ അന്യവിചാരങ്ങൾ നമ്മെ പതനത്തിലേക്ക് നയിക്കാതിരിക്കട്ടെ.

**2. പണ്ഡിത വ്യാഖ്യാനവും പരമേശ്വരഭാഷ്യവും:**

നിയമങ്ങൾ മോശയിൽ നിന്ന് യേശുനാഥനിലേക്ക് എത്തുമ്പോൾ അത് കാരുണ്യത്തിന്റെ കടലായി തീരുന്നത് കാണാം. സ്നേഹത്തെ കുറിച്ച് പ്രസംഗിക്കുന്നവരിലേക്ക് സ്നേഹം തന്നെ ജഡമെടുത്തവതരിക്കുമ്പോൾ അംഗീകരിക്കാൻ കഴിയാത്തത് ഇതുകൊണ്ടായിരിക്കാം. പണ്ഡിതവ്യഖ്യാന നിന്ന് പരമേശ്വര ഭാഷ്യത്തിലേക്ക് എത്തുമ്പോൾ മോശൈക തത്വങ്ങളുടെ മുള്ളുകളും ദ്രഷ്ട്രകളും ഇല്ലാതാവുന്നു. കോപിപ്പിൻ പാപം ചെയ്യരുത് എന്ന സങ്കീർത്തന വാക്യം(4.4) പഴയനിയമകാലത്ത് വായിക്കപ്പെട്ടിരിക്കണം. അത് ആത്മീയ ജീവിതത്തിൽ ഉണ്ടാക്കുന്ന പ്രശ്നങ്ങൾ നിരവധിയാണ്. ന്യായവിധിക്കോ നരകത്തിനോ ഇടയാക്കിയേക്കാവുന്ന കോപത്തിന്റെ വാക്കുകളോ,പ്രവൃത്തിയോ അതിന്റെ മാറ്റൊലിയും ഉണ്ടാക്കും. പ്രതികാരവും കാലുഷ്യവും സമൂഹത്തിൽ സൃഷ്ടിക്കാനിത് കാരണമാക്കിയേക്കാം. ചരിത്രം ഇത്തരത്തിലുള്ള സംഭവങ്ങളുടെ സമാഹരമാണ്. ആരാധനാ ജീവിതത്തിനും,ആത്മീയതയ്ക്കും ഇടം ലഭിക്കാൻ പരമേശ്വരനായ യേശുതമ്പുരാന്റെ വീക്ഷണങ്ങളിലേക്ക് നാമെത്തണം.ആ സ്നേഹസംസ്ക്കാരത്തിന്റെ തിരി നീട്ടുവാനുള്ള കരുത്ത് നമുക്ക് ഉണ്ടാകണം. *സോപാധിക സ്നേഹത്തിൽ നിന്ന് നിരുപാധിക സ്നേഹത്തിലേക്ക് വളരുന്നതാണ് പണ്ഡിത- ക്രിസ്തുഭാഷ്യങ്ങളുടെ പ്രധാന വ്യതിരക്തത.*

**3. ഈ സഞ്ചാരനിമിഷങ്ങൾ രമ്യതയുടെതാവട്ടെ**

ജീവിതമെന്ന സഞ്ചാരം എത്ര ധന്യമാണ്. അതൊരു വഴിയാത്ര തന്നെയാണ്. പ്രതിയോഗിയോട് വഴിയാത്രയിൽ തന്നെ നിരപ്പാകേണ്ടതാണ്. ഈ വഴിയിൽ വെച്ച് (ഈ ലോകത്തിൽ വെച്ച് തന്നെ) നാം രമ്യപ്പെടാതിരുന്നാൽ നിത്യന്യായധിപങ്കൽ വെച്ച് നാം ശിക്ഷയേൽക്കേണ്ടി വരും.

സൈപ്രസിലെ മെത്രനായിരുന്ന വി.എപ്പിഫാനിയോസ് അബ്ബാ ഹിലാരിയോണിന്റെ അടുക്കൽ ആളയച്ച് പറഞ്ഞു: *വരിക ശരീരത്തിൽ നിന്ന് വേർപെടുന്നതിന് മുമ്പ് നമുക്ക് പരസ്പരം കണ്ടുമുട്ടാം* അദ്ദേഹം മെത്രാന്റെ അടുക്കൽ ചെന്നു. പരസ്പരം കണ്ടുമുട്ടിയതിൽ അവർ സന്തോഷിച്ചു. അവർ ഉച്ചഭക്ഷണത്തിനിരുന്നു. മേശയിൽ മാംസം വിളമ്പിയിരുന്നു. മെത്രാൻ അബ്ബാ ഹിലാരിയോണിനെ സത്ക്കരിക്കുമ്പോൾ അദ്ദേഹം പറഞ്ഞു, *അങ്ങ് ക്ഷമിക്കുക. ഞാൻ സന്ന്യാസ വസ്ത്രം ധരിച്ചതിൽ പിന്നെ മാംസം ഭക്ഷിച്ചിട്ടില്ല* .അപ്പോൾ വി. എപ്പിഫാനിയോസ് അബ്ബായോട് പറഞ്ഞു *ഞാനാകട്ടെ സന്ന്യാസ വസ്ത്രം ധരിച്ചതിൽ പിന്നെ ഒരിക്കലും എന്നോട് സമാധാനത്തിലാകാതെ ഉറങ്ങാൻ ആരെയും അനുവദിച്ചിട്ടില്ല.അതുപോലെ തന്നെ ആരോടെങ്കിലും സമാധാനത്തിലാകതെ ഞാനും കിടന്നുറങ്ങിയിട്ടില്ല* നമ്മുടെ ജീവിതം സമാധാനപരമാകണമെങ്കിൽ അത് രമ്യതയുടേതാകണം. സഭയ്ക്കും അതിന്റെ മക്കൾക്കും നിരപ്പ് ആവശ്യമുണ്ട്. എന്നാൽ എല്ലാ തെളിച്ചത്തിനും പിറകിലെ കലക്കമായി നമ്മുടെ സമകാലിക പരിസരത്തെ കാണാൻ സാധിക്കണം. കലങ്ങി മറിയുന്ന എല്ലാ ജലാശയങ്ങൾക്കും ഒരു സ്വച്ഛതയുടെ കാലമുണ്ടല്ലോ. കലക്കവും അങ്ങിനെയാണ്. ചില സാന്നിദ്ധ്യങ്ങൾ ഏത് സ്വച്ഛതയെയും കലക്കികളയുന്നു. ഏത് കലക്കത്തിലും കലഹത്തിലും സ്വച്ഛതയുടെ ശാന്തത ആഗ്രഹിക്കാൻ നമുക്ക് സാധിക്കണം. ❑

### നോമ്പ്

"നോമ്പ് ദൈവം ആദ്യം ആദാമിന്നു കൊടുത്ത കല്പനപ്രകാരം യഹൂദ സഭയിൽ ദൈവകല്പനപ്രകാരം നടത്തിവന്നതും നമ്മുടെ കർത്താവ് കല്പിച്ചും പ്രവർത്തിച്ചും പഠിപ്പിച്ചിരിക്കുന്നതും തന്റെ ശ്ലീഹന്മാർ ആചരിച്ചുവന്നതും ശുദ്ധമുള്ള സഭയിൽ കല്പിച്ചു സ്ഥിരപ്പെടുത്തി നടന്നുവരുന്നതുമാകുന്നു. എന്നാൽ തിന്മകളിൽ നിന്ന് ഒഴിഞ്ഞ് ആത്മാവിലുംകൂടെ നോമ്പു നോക്കാതെ ഭക്ഷണങ്ങളിൽ നിന്നൊഴിഞ്ഞ് ശരീരത്തിൽ മാത്രം നോമ്പു നോറ്റാൽ പോരാത്തതത്രേ."

**- പ. വട്ടശ്ശേരിൽ തിരുമേനി**



പ. കാതോലിക്കാ ബാവാ വെല്ലൂർ സ്നേഹഭവൻ സന്ദർശിച്ചപ്പോൾ. ഡോ. യാക്കോബ് മാർ ഐറേനിയോസ് സമീപം.

## വെല്ലൂർ സ്നേഹഭവന് പുതിയ തുടക്കം

മദ്രാസ് ഭദ്രാസനത്തിന്റെ മിഷൻ പ്രൊജക്റ്റ് ആയ 'സ്നേഹഭവൻ ഗൈഡൻസ് സെന്ററി'ന്റെ വെല്ലൂർ കനികാപുരത്തെ പുതിയ കെട്ടിടത്തിന്റെ ശില പ. കാതോലിക്കാ ബാവാ ആശീർവദിച്ച് നൽകി. ഇടവക മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് തിരുമേനിയുടെയും ഡോ. യാക്കൂബ് മാർ ഐറേനിയോസ് തിരുമേനിയുടെയും മഹനീയ സാന്നിധ്യത്തിൽ സ്നേഹഭവന്റെ പുതിയ പ്ലാൻ പ. കാതോലിക്ക ബാവ പ്രകാശനം ചെയ്തു. ഫാ. തോമസ് പി. മുകളിൽ രചന നിർവ്വഹിച്ച് ഫാ. ഡോ. എം. പി. ജോർജ് ഈണവും ആലാപനവും നിർവഹിച്ച സ്നേഹഭവൻ തീം ഗാനവും പ. ബാവ പ്രകാശനം ചെയ്തു.

## ഏറ്റവും മഹത്തരം സാധുസേവനം: പരിശുദ്ധ കാതോലിക്കാ ബാവാ

കോയമ്പത്തൂർ: സാധുക്കളെ സേവിക്കുന്നതാണ് ഏറ്റവും മഹത്തരമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. കാലം ചെയ്ത ഡോ. സഖറിയാസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ രണ്ടാം ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിൽ സന്ദേശം നൽകുകയായിരുന്നു അദ്ദേഹം. പ. കാതോലിക്കാ ബാവാ വി. കുർബ്ബാനയ്ക്ക് മുഖ്യകാർമ്മികത്വം വഹിച്ചു.

ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത, ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത, ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത, ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത,ഡോ. ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്ത, അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത എന്നിവർ സഹകാർമ്മികരായിരുന്നു.

## വ്യത്യസ്തരായി തൊടുപുഴയിലെ യാക്കോബായക്കാർ, തർക്കമില്ലാതെ പള്ളി ഓർത്തഡോക്സ് സഭയ്ക്ക്

തൊടുപുഴ: ഓർത്തഡോക്സ് വിഭാഗത്തിന് പള്ളി കൈമാറി തൊടുപുഴയിലെ യാക്കോബായ വിശ്വാസികൾ. സുപ്രീംകോടതി വിധി മാനിച്ച് തർക്കത്തിന് നിൽക്കാതെ തൊടുപുഴയിലെ പള്ളി കൈമാറുകയായിരുന്നു. തൊടുപുഴയിലെ നൂറോളം യാക്കോബായ കുടുംബങ്ങളുടെ ഇടവകയായിരുന്ന പള്ളി, സുപ്രീംകോടതി വിധി മാനിച്ചാണ് ഓർത്തഡോക്സ് വിഭാഗത്തിന് കൈമാറിയത്.



കണ്ടനാട് സെന്റ് മേരീസ് കത്തീഡ്രലിൽ ശക്രുള്ളാ കാതോലിക്കാ ബാവായുടെ ഓർമ്മപ്പെരുന്നാളിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് മുഖ്യ കാർമ്മികത്വം വഹിച്ചു.



ഗീവർഗീസ് മാർ കൂറിലോസിന്റെ എഴുപതാം ജന്മദിനം അയ്മനത്തുള്ള ഹന്ന ഭവനിൽ ആഘോഷിക്കുന്നു. ഫാ. സോണി വി. മാണി സമീപം.




അഖില മലങ്കര ശുശ്രൂഷകസംഘം വാർഷിക സംഗമം പാലക്കാട് യാക്കര സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. ശുശ്രൂഷകസംഘം പ്രസിഡന്റ് അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത അധ്യക്ഷത വഹിച്ചു.